# QUILON DISTRICT

## Quilon Taluk

കൊല്ലം താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്

(1)

സി2-10302/83. 1983 ജൂലൈ 28.

കൊല്ലം താലൂക്കിൽ, പോളയത്തോട് മുനിസിപ്പൽ കോളനിയിൽ താമസിച്ച്, കൊല്ലം മുനിസിപ്പാലിററിയിൽ സ്കാവഞ്ചറായി ജോലിനോക്കി വരവെ മരണമടഞ്ഞ ശ്രീമതി മാടത്തി ഭഗവതിക്ക് കൊല്ലം മുനിസിപ്പാലിററിയിൽനിന്നും അവകാശമായി ലഭിക്കുവാനുള്ള 2,500 രൂപക്ക് താഴെയുള്ള ആനുകൂല്യങ്ങൾ വാങ്ങുവാനായി, ഒരു അവകാശ സർട്ടിഫിക്കററ് ലഭിക്കണമെന്നു കാണിച്ച് ടി വീട്ടിൽ ശ്രീ. രാമൻതിരുമല ബോധിപ്പിച്ചു വന്ന അപേക്ഷ ഇരവിപുരം വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി. അതിൻപ്രകാരം ശ്രീമതി മാടത്തി ഭഗവതി 19-4-1983-ൽ മരണമടഞ്ഞതായും ടിയാൾക്ക് അവകാശിയായി അപേക്ഷാകക്ഷിയായ ശ്രീ. രാമൻ തിരുമല മാത്രമുള്ളതായും, ബോദ്ധ്യപ്പെട്ടിരിക്കുന്നു. പരേതയുടെ ഭർത്താവും, മാതാപിതാക്കളും ജീവിച്ചിരിപ്പില്ല. ആകയാൽ പരേതക്ക് ലഭിക്കുവാനുള്ള ടി ആനുകൂല്യങ്ങൾ വാങ്ങുന്നതിനുള്ള ഏകാവകാശി അപേക്ഷാകക്ഷിയായ ശ്രീ. രാമൻ തിരുമല മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കററു കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും, ആക്ഷേപം ബോധിപ്പിക്കുവാനുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി കൃത്യം 30 ദിവസത്തിനകം ഈ ആഫീസ് മുൻപാകെ നേരിട്ടു രേഖാമൂലം ബോധിപ്പിക്കേണ്ടതും, അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

(2)

സി2-10457/83. 1983 ജൂലൈ 28.

കൊല്ലം താലൂക്കിൽ മീനാട് വില്ലേജിൽ മീനാട് ചേരിയിൽ വടക്കെഭാഗത്ത് വീട്ടിൽ താമസിച്ചിരിക്കവെ പറക്കോട്ടുവച്ചുണ്ടായ ഒരു ലോറി അപകടത്തിൽ മരണമടഞ്ഞ ശ്രീ. ബാബുവിന്റെ മരണാനന്തരം ഇൻഷ്വറൻസ് കമ്പനിയിൽനിന്നും കിട്ടുവാനുള്ള 2,500 രൂപയിൽ താഴെയുള്ള ആനുകൂല്യം വാങ്ങുന്നതിലേക്ക് ഒരു അവകാശ സർട്ടിഫിക്കററ് ലഭിക്കണമെന്നു കാണിച്ച് ടി വീട്ടിൽ ശ്രീ. എസ്. കുട്ടൻപിള്ള ബോധിപ്പിച്ചു വന്ന അപേക്ഷ മീനാട് വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി. അതിൻപ്രകാരം ശ്രീ. ബാബു 28-2-1983-ൽ മരണമടഞ്ഞതായും ടിയാന് അവകാശികളായി താഴെ പറയുന്നവർ മാത്രമുള്ളതായും ബോദ്ധ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | എസ്. കുട്ടൻപിള്ള | പിതാവ് | |
| 2 | തങ്കമ്മഅമ്മ | മാതാവ് | 59 |
| 3 | ഗോപാലകൃഷ്ണപിള്ള | സഹോദരൻ | 36 |
| 4 | രാമചന്ദ്രൻപിള്ള | ,, | 34 |
| 5 | വാസുദേവൻപിള്ള | ,, | 32 |
| 6 | രാധാമണിഅമ്മ | സഹോദരി | 26 |
| 7 | ഓമനഅമ്മ | ,, | 24 |
| 8 | രാജേന്ദ്രൻപിള്ള | സഹോദരൻ | 20 |

മുകളിൽ പറഞ്ഞിരിക്കുന്നവരിൽ രണ്ടുമുതൽ 8 വരെ കക്ഷികൾ തങ്ങൾക്കുള്ള അവകാശം ഒന്നാം പേരുകാരന് ഒഴിഞ്ഞുകൊടുത്തുകൊണ്ട് രേഖാമൂലംമൊഴി ഹാജരാക്കിയിട്ടുണ്ട്. ആകയാൽ ടി കമ്പനിയിൽനിന്നും ലഭിക്കുവാനുള്ള ടി തുക വാങ്ങുന്നതിനുള്ള ഏകാവകാശി ഒന്നാം പേരുകാരനായ ശ്രീ. എസ്. കുട്ടൻപിള്ള മാത്രമാണെന്ന് കാണിച്ചു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ബോധിപ്പിക്കുവാനുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി കൃത്യം 30 ദിവസത്തിനകം ഈ ആഫീസ് മുൻപാകെ നേരിട്ടു രേഖാമൂലം ബോധിപ്പിക്കേണ്ടതും, അവധികഴിഞ്ഞും, തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

(3)

സി2-14097/83. 1983 ആഗസ്ററ് 18.

കൊല്ലം കാൻറാൺമെൻറ് വാർഡിൽ ഡിപ്പോ പുരയിടത്തിൽ താമസിച്ച് കൊല്ലം മുനിസിപ്പാലിററിയിൽ സ്കാവഞ്ചറായി ജോലിനോക്കി വരവെ മരണമടഞ്ഞ ശ്രീ. മാടൻമുനിയാണ്ടിക്ക് ഗ്രാററുവിററിയിനത്തിൽ കിട്ടാനുള്ള ഉദ്ദേശം 2,500 രൂപ (രൂപാ ഉദ്ദേശം രണ്ടായിരത്തിഅഞ്ഞൂറു മാത്രം) വാങ്ങുന്നതിലേക്ക് ഒരു അവകാശ സർട്ടിഫിക്കററ് ലഭിക്കണമെന്നു കാണിച്ച് ടി വീട്ടിൽ ശ്രീമതി എം. കാളിഅമ്മാൾ ബോധിപ്പിച്ചുവന്ന അപേക്ഷ കൊല്ലം ഈസ്ററ് വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തി. അതിൻപ്രകാരം ശ്രീ. മാടൻമുനിയാണ്ടി 23-6-1983-ൽ മരണമടഞ്ഞതായും ടിയാന് അവകാശികളായി താഴെപ്പറയുന്നവർ മാത്രമുള്ളതായും ബോദ്ധ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | എം. കാളിഅമ്മാൾ | ഭാര്യ | . |
| 2 | സരോജ | മകൾ | 32 |
| 3 | കുമാർ | മകൻ | 30 |
| 4 | കൃഷ്ണമ്മാൾ | മകൾ | 28 |
| 5 | മുപ്പുടാതി | ,, | 26 |
| 6 | മാരിമുത്ത് | ,, | 23 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. മുകളിൽ പറഞ്ഞിരിക്കുന്നവരിൽ രണ്ടു മുതൽ ആറുവരെ കക്ഷികൾ തങ്ങൾക്കുള്ള അവകാശം ഒന്നാം പേരുകാരിക്ക് ഒഴിഞ്ഞുകൊടുത്തുകൊണ്ട് രേഖാമൂലം മൊഴി ഹാജരാക്കിയിട്ടുണ്ട്. ആകയാൽ പരേതന് ലഭിക്കുവാനുള്ള ടി തുക വാങ്ങാനുള്ള ഏകതാവകാശി ഒന്നാം പേരുകാരിയായ ശ്രീമതി കാളിഅമ്മാൾ മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ബോധിപ്പിക്കുവാനുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി കൃത്യം 30 ദിവസത്തിനകം ഈ ആഫീസ് മുൻപാകെ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധികഴിഞ്ഞും തപാൽമാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

(4)

സി2-13900/83. 1983 ആഗസ്ററ് 18.

കൊല്ലം താലൂക്കിൽ പെരിനാട് വില്ലേജിൽ ചെമ്മക്കാട് ചേരിയിൽ കൊടുവിള പുത്തൻ വീട്ടിൽ താമസിച്ചിരിക്കവെ മരണമടഞ്ഞ ശ്രീ. എൻ. ചെല്ലപ്പൻ ചെമ്മക്കാട് ഇൻഡ്യൻ ഓവർസീസ് ബാങ്കിൽ 570 രൂപയ്ക്ക്, പണയം വച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടികൾ തിരികെ എടുക്കുന്നതിലേക്ക് ഒരു അവകാശസർട്ടിഫിക്കററ് ലഭിക്കണമെന്ന്കാണിച്ച് ടി വീട്ടിൽ ശ്രീ. സി. പ്രസാദ് ബോധിപ്പിച്ചുവന്ന അപേക്ഷ പെരിനാട് വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തി. അതിൻപ്രകാരം ശ്രീ. എൻ. ചെല്ലപ്പൻ 21-3-1981-ൽ മരണമടഞ്ഞതായും ടിയാന് അവകാശികളായി താഴെ പറയുന്നവർ മാത്രമുള്ളതായും ബോദ്ധ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | സി. ശിവാനന്ദൻ | മകൻ | 31 |
| 2 | പ്രസാദ്, സി. | ,, | 27 |
| 3 | രമണി, എ. | മകൾ | 28 |
| 4 | രാജു, സി. | മകൻ | 19 |
| 5 | ശോഭന, എ. | മകൾ | 17 |
| 6 | വസന്ത, എ. | ,, | 15 |

പരേതന്റെ മാതാപിതാക്കളും ഭാര്യയും ജീവിച്ചിരിപ്പില്ല. മുകളിൽ പറഞ്ഞിരിക്കുന്നവരിൽ ഒന്ന്, മൂന്ന്, നാല് കക്ഷികൾ തങ്ങൾക്കുള്ള അവകാശം രണ്ടാം പേരുകാരനായ പ്രസാദിന് ഒഴിഞ്ഞുകൊടുത്തുകൊണ്ട് രേഖാമൂലം മൊഴി ഹാജരാക്കിയിട്ടുണ്ട്. അഞ്ചും ആറും കക്ഷികൾ മൈനറുകളും രണ്ടാം പേരുകാരന്റെ സംരക്ഷണയിൽ കഴിഞ്ഞു വരുന്നതും ആകുന്നു. ആകയാൽ ടിയാൻ പണയം വച്ചിട്ടുള്ള ടി സ്വർണ്ണ ഉരുപ്പടികൾ തിരികെ എടുക്കുവാനുള്ള ഏകാവകാശി രണ്ടാം പേരുകാരനായ ശ്രീ. പ്രസാദ് മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ബോധിപ്പിക്കുവാനുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി കൃത്യം 30 ദിവസത്തിനകം ഈ ആഫീസ് മുൻപാകെ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

കൊല്ലം.

(ഒപ്പ്)
തഹശീൽദാർ.

---

## Karunagappally Taluk

പരസ്യം

സി2-13475/83. 1983 ആഗസ്റ്റ് 18.

കരുനാഗപ്പള്ളി താലൂക്കിൽ ചവറ വില്ലേജിൽ തോടിനു വടക്കുംമുറിയിൽ മണ്ണേഴത്തു വീട്ടിൽ പരേതയായ റ്റി. ആർ. തങ്കമ്മ കേരളാ ഹെൽത്ത് സർവ്വീസിൽ ജീവനക്കാരിയായിരിക്കെ മരണമടഞ്ഞതിനാൽ സർക്കാരിൽ നിന്നും ലഭിക്കുവാനുള്ള സാമ്പത്തിക ആനുകൂല്യങ്ങളും ആശ്രിതർക്കുള്ള തൊഴിലാനുകൂല്യവും വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റിനായി പരേതയുടെ മകൾ ടി വീട്ടിൽ ഇന്ദിരാഭായി തന്ന അപേക്ഷയിൻമേൽ അവകാശവിചാരണ നടത്തിയതിൽ ടി തങ്കമ്മ മരിച്ചുപോയി എന്നും അവകാശികളായി പരേതയുടെ ഭർത്താവും മക്കളും മാതാവും മാത്രമേയുള്ളൂ എന്ന് ബോദ്ധ്യമായിരിക്കുന്നതിനാലും മറ്റെല്ലാവരും അവരുടെ അവകാശങ്ങൾ അപേക്ഷകയ്ക്കുവേണ്ടി ഒഴിഞ്ഞു കൊടുത്തുകൊണ്ട് മൊഴിരേഖപ്പെടുത്തിയിട്ടുള്ളതിനാലും ടി എല്ലാ ആനുകൂല്യങ്ങളും വാങ്ങുന്നതിന് നിയമാനുസൃത അവകാശി ടി ഇന്ദിരാഭായി മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലം ഹാജരാക്കിക്കൊള്ളണം. കാലാവധികഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്,
കരുനാഗപ്പള്ളി.

(ഒപ്പ്)
തഹശീൽദാർ.

---

## Kottarakkara Taluk

പരസ്യം

(1)

എ10-6906/83. 1983 ആഗസ്റ്റ് 18.

കൊട്ടാരക്കര താലൂക്കിൽ കുളക്കട വില്ലേജിൽ പൂവറ്റൂർ ശങ്കരമംഗലത്ത് വീട്ടിൽ ആർ. ശങ്കരൻനായർ 9-5-1982-ൽ മരിച്ചുപോയിട്ടുള്ളതാണ്. ടിയാൻ ബാങ്കിൽ വച്ചിട്ടുള്ള 1,300 രൂപയുടെ സ്വർണ്ണ ഉരുപ്പടികൾ തിരികെ എടുക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നാവശ്യപ്പെട്ടുകൊണ്ട് ടിയാന്റെ ഭാര്യ പി. കാർത്ത്യായനിഅമ്മ കൊട്ടാരക്കര താലൂക്ക് തഹശീൽദാർ മുമ്പാകെ അപേക്ഷ ബോധിപ്പിച്ചതിൻമേൽ അന്വേഷണവും അവകാശ വിചാരണയും നടത്തിയതിൽ പരേതന്റെ അവകാശികളായി താഴെ പേരു പറയുന്നവർ മാത്രമാണുള്ളതെന്നറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കാർത്ത്യായനിഅമ്മ | ഭാര്യ | 54 |
| 2 | ദേവയാനിഅമ്മ | മകൾ | 25 |
| 3 | ബാഹുലേയൻ നായർ | മകൻ | 24 |
| 4 | ആനന്ദവല്ലിഅമ്മ | മകൾ | 15 |
| 5 | ശ്രീകുമാർ | മകൻ | 12 |
| 6 | ചന്ദ്രശേഖരൻ നായർ | പരേതന്റെ ആദ്യ ഭാര്യയിലെ മകൻ | 41 |
| 7 | വാസുദേവൻപിള്ള | ,, | 38 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. 4, 5 കക്ഷികൾ മൈനറുകളാണ്. 2, 3, 6, 7 എന്നീ കക്ഷികൾ തങ്ങൾക്കുള്ള അവകാശം പരേതന്റെ ഭാര്യയും അപേക്ഷകക്ഷിയുമായ ടി വീട്ടിൽ കാർത്ത്യായനിഅമ്മ വാങ്ങിച്ചെടുക്കുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. ആയതിനാൽ ടി പണയം തിരികെ എടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി പരേതന്റെ ഭാര്യയും അപേക്ഷ കക്ഷിയുമായ ടി വീട്ടിൽ ശ്രീമതി പി. കാർത്ത്യായനിഅമ്മ മാത്രമാണെന്ന് കാണിക്കുന്ന ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് പരസ്യം കേരള ഗസറ്റിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് രേഖാമൂലം ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

എ10-9140/83. 1983 ആഗസ്റ്റ് 18.

കൊട്ടാരക്കര താലൂക്കിൽ കൊട്ടാരക്കര വില്ലേജിൽ പടിഞ്ഞാറ്റിൻകര തടത്തിൽ പുത്തൻ വീട്ടിൽ കെ. കരുണാകരൻപിള്ള 16-6-1983-ൽ മരണപ്പെട്ടുപോയിട്ടുള്ളതാണ്. ടിയാന് പെൻഷൻ ഇനത്തിൽ മാസംതോറും ലഭിക്കുവാനുള്ള 158 രൂപ കൈപ്പറ്റുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നാവശ്യപ്പെട്ടുകൊണ്ട് ടിയാന്റെ ഭാര്യ കെ. സുമതിക്കുട്ടിഅമ്മ കൊട്ടാരക്കര താലൂക്ക് തഹശീൽദാർ മുമ്പാകെ അപേക്ഷ ബോധിപ്പിച്ചതിൻമേൽ അന്വേഷണവും അവകാശ വിചാരണയും നടത്തിയതിൽ പരേതന്റെ അവകാശികളായി താഴെ പേരുപറയുന്നവർ മാത്രമാണുള്ളതെന്നറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | സുമതികുട്ടിഅമ്മ | ഭാര്യ | 57 |
| 2 | തങ്കമണിഅമ്മ | മകൾ (വിവാഹിത) | 33 |
| 3 | സുശീലഅമ്മ | മകൾ (വിവാഹിത) | 30 |
| 4 | മായമ്മ | മകൾ (അവിവാഹിത) | 18 |
| 5 | ഗീത | മകൾ (അവിവാഹിത) | 17 |
| 6 | അനന്തകൃഷ്ണൻ | മകൻ | 16 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. 2 മുതൽ 4 വരെ കക്ഷികൾ തങ്ങൾക്കുള്ള അവകാശം പരേതന്റെ ഭാര്യയും അപേക്ഷാകക്ഷിയുമായ ടി വീട്ടിൽ ശ്രീമതി സുമതിക്കുട്ടി അമ്മ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. 5-ഉം 6-ഉം കക്ഷികൾ മൈനറും അപേക്ഷകയുടെ സംരക്ഷണയിലുമാണ്. ആയതിനാൽ ടി പെൻഷൻ തുക കൈപ്പറ്റുന്നതിനുള്ള നിയമാനുസൃത അവകാശി അപേക്ഷ കക്ഷിയും പരേതന്റെ ഭാര്യയുമായ ടി വീട്ടിൽ ശ്രീമതി സുമതിക്കുട്ടിഅമ്മ മാത്രമാണെന്ന് കാണിക്കുന്ന ഒരു അവകാശ

സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് പരസ്യം കേരളാ ഗസററിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു രേഖാമൂലം ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, കൊട്ടാരക്കര.

പി. കേശവപിള്ള, തഹശീൽദാർ.

## Pathanapuram Taluk

പത്തനാപുരം താലൂക്കു കച്ചേരിയിൽ നിന്നും പരസ്യപ്പെടുത്തുന്നത്

(1)

No. C2-6543/83 1983 സെപ്റ്റംബർ 5.

പത്തനാപുരം താലൂക്കിൽ അലയമൺ വില്ലേജിൽ മുണ്ടോട്ടു പുളിക്കത്തോട്ടത്തിൽ വീട്ടിൽ പി. ജെ. സ്കറിയാ മുണ്ടോട്ടു ഗവൺമെൻറ് എൽ. പി. സ്കൂളിൽ ഹെഡ്മാസ്റററായി ജോലിനോക്കി വരവെ 18-3-1983-ൽ മരിച്ചുപോയതായും പരേതന് സർക്കാരിൽ നിന്നും കിട്ടുവാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് പരേതൻെറ ഭാര്യ ശ്രീമതി ഏലിയാമ്മ സ്കറിയാ സമർപ്പിച്ച അപേക്ഷയിൻമേൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ അവകാശികളാണെന്ന് കാണുന്നു

| | | | വയസ് |
|---|---|---|---|
| 1 | ഏലിയാമ്മ സ്കറിയാ | ഭാര്യ | 55 |
| 2 | ത്രേസ്യാമ്മ സ്കറിയാ | മകൾ | 36 |
| 3 | ജോസഫ് സ്കറിയാ | മകൻ | 34 |
| 4 | സാറാമ്മ സ്കറിയാ | മകൾ | 30 |
| 5 | മാത്യൂ സ്കറിയാ | മകൻ | 28 |
| 6 | അൽഫോൺസാ സ്കറിയാ | മകൾ | 26 |
| 7 | ലൂസ്സി സ്കറിയാ | മകൾ | 24 |
| 8 | ഫെൽസി സ്കറിയാ | മകൾ | 22 |
| 9 | വിനീതാ സ്കറിയാ | മകൾ | 15 |

അവകാശികളിൽ 2, 4 എന്നീ പേരുകാരെ ക്രിസ്തീയ നിയമപ്രകാരം വിവാഹം കഴിച്ചിട്ടുള്ളതാണ്. 3-ം 5 മുതൽ 8 വരെയുള്ളതുമായ അവകാശികൾ അവർക്കുള്ള അവകാശം അപേക്ഷക പേരിൽ കൊടുക്കുന്നതിന് രേഖാമൂലം മൊഴി ബോധിപ്പിച്ചിട്ടുണ്ട്. 9-ാം അവകാശി മൈനറും മാതാവിൻെറ സംരക്ഷണയിലുമാണ്. അതിനാൽ അപേക്ഷകയും പരേതൻെറ ഭാര്യയുമായ ശ്രീമതി ഏലിയാമ്മ സ്കറിയാ പരേതന് കിട്ടുവാനുള്ള എല്ലാ ആനുകൂല്യങ്ങൾക്കും അവകാശിയാണെന്നു കാണിച്ച് ഒരു സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരാക്കിക്കൊള്ളണം. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(2)

No. C2-6446/83 1983 സെപ്റ്റംബർ 1.

പത്തനാപുരം താലൂക്കിൽ കരവാളൂർ വില്ലേജിൽ മാത്രം മുറിയിൽ വലിയ വീട്ടിൽ ശ്രീമാൻ എ. തങ്കപ്പൻ പിള്ള മിലിട്ടറി സർവ്വീസിൽനിന്നും പെൻഷൻപററി മാത്ര സബ് പോസ്ററാഫീസിൽ പോസ്ററ്മാസ്ററർ ആയി ജോലി നോക്കിവരവെ 14-7-1983-ൽ മരിച്ചുപോയതായും പരേതന് മിലിട്ടറി പെൻഷൻ ഇനത്തിൽ കിട്ടുവാനുള്ള 2,500 രൂപയിൽ താഴെ വരുന്ന തുക വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ചു പരേതൻെറ ഭാര്യ ശ്രീമതി എ. രതീഭായി അമ്മ സമർപ്പിച്ച അപേക്ഷയിൻമേൽ കരവാളൂർ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ താഴെപ്പറയുന്നവർ അവകാശികളാണെന്നു കാണുന്നു.

| | | | വയസ് |
|---|---|---|---|
| 1 | എ. രതീഭായി അമ്മ | ഭാര്യ | 30 |
| 2 | ററി. ശ്രീജിത്ത് | മകൻ | 8 |
| 3 | ജൂലിമോൾ | മകൾ | 2 |
| 4 | എൻ. അയ്യാക്കുട്ടിപ്പിള്ള | പിതാവ് | 61 |
| 5 | പി. കുഞ്ഞമ്മ | മാതാവ് | 56 |

2, 3 എന്നീ അവകാശികൾ മൈനറുകളും മാതാവിൻെറ സംരക്ഷണയിലുമാണ്. 4, 5 എന്നീ അവകാശികൾ അവർക്കുള്ള അവകാശം അപേക്ഷക പേരിൽ കൊടുക്കുന്നതിന് രേഖാമൂലം മൊഴി ബോധിപ്പിച്ചിട്ടുണ്ട്. അതിനാൽ അപേക്ഷകയും പരേതൻെറ ഭാര്യയുമായ ശ്രീമതി എ. രതീഭായി അമ്മ പരേതൻെറ അവകാശിയാണെന്നു കാണിച്ചു ഒരു സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരാക്കിക്കൊള്ളണം. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(3)

No. C2-6587/83. 1983 ആഗസ്ററ് 26.

പത്തനാപുരം താലൂക്കിൽ പട്ടാഴി വില്ലേജിൽ നെല്ലിവിളവീട്ടിൽ ശ്രീ. എൻ. എം. സേതു കുളക്കട ഇലക്ട്രിസിററി സെക്ഷനിൽ ജോലിനോക്കി വരവെ 3-8-1983-ൽ മരിച്ചുപോയതായും പരേതന് ഇലക്ട്രിസിററി ബോർഡിൽ നിന്നും കിട്ടുവാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററു കിട്ടണമെന്നു കാണിച്ച് പരേതൻെറ ഭാര്യ ശ്രീമതി എം. കൊച്ചേലിയ സമർപ്പിച്ച അപേക്ഷയിൻമേൽ പട്ടാഴി വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ താഴെപറയുന്നവർ അവകാശികളാണെന്നു കാണുന്നു.

| | | | വയസ് |
|---|---|---|---|
| 1 | എം. കൊച്ചേലിയ | ഭാര്യ | 42 |
| 2 | ബീന | മകൾ | 13 |
| 3 | ബോവസ് | മകൻ | 11 |
| 4 | മിനി | മകൾ | 5 |

2 മുതൽ 4 വരെ അവകാശികൾ മൈനറുകളും മാതാവിൻെറ സംരക്ഷണയിലുമാണ്. അതിനാൽ അപേക്ഷകയും പരേതൻെറ ഭാര്യയുമായ ശ്രീമതി എം. കൊച്ചേലിയ പരേതന്നു കിട്ടുവാനുള്ള എല്ലാ ആനുകൂല്യങ്ങൾക്കും അവകാശിയാണെന്നു കാണിച്ച് ഒരു സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയവ ഈ പരസ്യം കേരളാ ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരാക്കിക്കൊള്ളണം. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(4)

No. C2-6588/83. 1983 സെപ്റ്റംബർ 5.

പത്തനാപുരം താലൂക്കിൽ ഇടമൺ വില്ലേജിൽ തണ്ണിവളവിൽ ചരുവിള പുത്തൻ വീട്ടിൽ വൈ. സൈമൺ ചാലിയക്കര റബ്ബർ എസ്റേററില്‍ ജോലിനോക്കി വരവെ 13-8-1983-ൽ മരിച്ചുപോയതായും പരേതന് എസ്റേററിൽ നിന്നും കിട്ടുവാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നുകാണിച്ച് പരേതൻെറ ഭാര്യ ശ്രീമതി എസ്. അന്നമ്മ സമർപ്പിച്ച അപേക്ഷയിൻമേൽ ഇടമൺ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ താഴെ പറയുന്നവർ അവകാശികളാണെന്നു കാണുന്നു.

| | | | വയസ് |
|---|---|---|---|
| 1 | എസ്. അന്നമ്മ | ഭാര്യ | 30 |
| 2 | എസ്. ഷീബാ | മകൾ | 11 |
| 3 | എസ്. കുഞ്ഞുമോൻ | മകൻ | 9 |
| 4 | എസ്. ഷേർലി | മകൾ | 6 |
| 5 | എസ്. പൊടിമോൻ | മകൻ | 3 |

2 മുതൽ 5 വരെ അവകാശികൾ മൈനറുകളും മാതാവിന്റെ സംരക്ഷണയിലുമാണ്. അതിനാൽ അപേക്ഷകയും പരേതന്റെ ഭാര്യയുമായ ശ്രീമതി എസ്. അന്നമ്മ പരേതന് എസ്റ്റേറ്റിൽ നിന്നും കിട്ടുവാനുള്ള എല്ലാ ആനുകൂല്യങ്ങൾക്കും അവകാശിയാണെന്നു കാണിച്ചു ഒരു സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയതു ഈ പരസ്യം കേരളാ ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ഓഫീസിൽ നേരിട്ടു ഹാജരാക്കിക്കൊള്ളണം. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്, എം. ജോർജ് ഈപ്പൻ,
പത്തനാപുരം. തഹശീൽദാർ.

## ALLEPPEY DISTRICT

### Karthigappally Taluk

പരസ്യം

(1)

No. H. S. C. 31/83. 1983 ആഗസ്റ്റ് 29.

കാർത്തികപ്പള്ളി താലൂക്കിൽ പത്തിയൂർ വില്ലേജിൽ പത്തിയൂർ പടിഞ്ഞാറെ മുറിയിൽ കളപ്പുരയ്ക്കൽ വീട്ടിൽ പി. പൊന്നമ്മ തന്റെ ഭർത്താവ് ടിയിൽ കെ. ഗോവിന്ദൻ നായർ 8-1-1981-ൽ മരിച്ചുപോയി എന്നും പരേതൻ സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ കായംകുളം ശാഖയിൽ നിക്ഷേപിച്ചിട്ടുള്ള 2,500 രൂപായിൽ താഴെയുള്ള തുക വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ പത്തിയൂർ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി കെ. ഗോവിന്ദൻ നായർ 8-1-1981-ൽ മരിച്ചുപോയി എന്നും അവകാശികളായി ഭാര്യ പി. പൊന്നമ്മ മക്കൾ രാധാകൃഷ്ണക്കുറുപ്പ്, വിജയമ്മ, വിശ്വമോഹനക്കുറുപ്പ്, സുജാത എന്ന ശ്യാമള എന്നി അഞ്ചുപേർ മാത്രമേയുള്ളുവെന്നും രാധാകൃഷ്ണക്കുറുപ്പ്, വിശ്വമോഹനക്കുറുപ്പ്, സുജാത എന്ന ശ്യാമള എന്നിവരുടെ അവകാശം മാതാവായ പി. പൊന്നമ്മയ്ക്ക് ഒഴിഞ്ഞു കൊടുത്തിരിക്കുന്നതിനാൽ പരേതന് മുകളിൽ പറഞ്ഞ നിക്ഷേപ തുക വാങ്ങുന്നതിന് അവകാശികൾ ഭാര്യ പി. പൊന്നമ്മ മകൾ വിജയമ്മ എന്നി രണ്ടുപേർ മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(2)

No. H. S. C. 20/83. 1983 ആഗസ്റ്റ് 29.

കാർത്തികപ്പള്ളി താലൂക്കിൽ കരുവാററ വില്ലേജിൽ കരുവാററ തെക്കുംമുറിയിൽ കണ്ടത്തിൽ വീട്ടിൽ സാറാമ്മ തങ്കച്ചൻ തന്റെ ഭർത്താവ് ടിയിൽ ചെറിയാൻ തങ്കച്ചൻ 26-12-1982-ൽ മരിച്ചുപോയി എന്നും പരേതന് മിലിട്ടറി പെൻഷൻ കുടിശ്ശിക ഇനത്തിൽ 1,500 രൂപയിൽ താഴെയുള്ള തുക വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ കരുവാററ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി ചെറിയാൻ തങ്കച്ചൻ 26-12-1982-ൽ മരിച്ചുപോയി എന്നും അവകാശികളായി ഭാര്യ സാറാമ്മ തങ്കച്ചൻ മക്കൾ മൈനറുകൾ ജെറി, ററി. റനി, ററി. മാതാവ് ഏലിയാമ്മ, പിതാവ് ചെറിയാൻ എന്നി അഞ്ചുപേർ മാത്രമേയുള്ളു എന്നും മാതാപിതാക്കൾ അവരുടെ അവകാശം രേഖാമൂലം സാറാമ്മ തങ്കച്ചന് ഒഴിഞ്ഞുകൊടുത്തിരിക്കുന്നു എന്നും മൈനർ മക്കൾ മാതാവിന്റെ സംരക്ഷണയിൽ കഴിഞ്ഞു വരുന്നു എന്നും അറിവായിരിക്കുന്നതിനാൽ പരേതന് മിലിട്ടറി പെൻഷൻ കുടിശ്ശിക വാങ്ങുന്നതിന് അവകാശി ഭാര്യ സാറാമ്മ തങ്കച്ചൻ മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(3)

എച്ച്. എസ്. സി. 57/83. 1983 ആഗസ്റ്റ് 16.

കാർത്തികപ്പള്ളി താലൂക്കിൽ മുതുകുളം വില്ലേജിൽ മുതുകുളം തെക്കും മുറിയിൽ ഷെനി വില്ലായിൽ ആർ. രാധ തന്റെ പിതാവ് ടിയിൽ പി. ശങ്കരൻ 27-2-1982-ൽ മരിച്ചു പോയിയെന്നും പരേതൻ സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ കായംകുളം ശാഖയിൽ സി. 6048-ാം നമ്പർ അക്കൗണ്ടിൽ നിക്ഷേപിച്ചിട്ടുള്ള 2,500 രൂപയും പലിശയും വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ മുതുകുളം വില്ലേജ് ആഫീസർ മുഖേന അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി പി. ശങ്കരൻ 27-2-1982-ൽ മരിച്ചു പോയിയെന്നും ഭാര്യ ജീവിച്ചിരിപ്പില്ലെന്നും അവകാശികളായി ഏക മകൾ ആർ. രാധ മാത്രമേയുള്ളു എന്നും അറിവായിരിക്കുന്നതിനാൽ പരേതന് മുകളിൽ പറഞ്ഞ നിക്ഷേപതുക തിരികെ വാങ്ങുന്നതിന് അവകാശി ഏക മകൾ ആർ. രാധ മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

കാർത്തികപ്പള്ളി. (ഒപ്പ്)
തഹശീൽദാർ.

### Ambalapuzha Taluk

അമ്പലപ്പുഴ താലൂക്ക് ആഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

(1)

നമ്പർ സി3-8499/83. 1983 ആഗസ്റ്റ് 26.

അമ്പലപ്പുഴ താലൂക്കിൽ ആര്യാട് തെക്കു വില്ലേജിൽ ജില്ലാ കോടതി വാർഡിൽ വെളിയിൽ വീട്ടിൽ ശ്രീമതി സുഭാഷിണി തന്റെ ഭർത്താവായ സദാനന്ദൻ 19-8-1982-ൽ മരിച്ചുപോയി എന്നും പരേതന് കിട്ടികൊണ്ടിരുന്ന സ്വാതന്ത്ര്യ സമരസേനാനികൾക്കുള്ള പെൻഷൻ തുടർന്ന് കൈപ്പററുന്നതിനുള്ള അവകാശ സർട്ടിഫിക്കററ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ ആര്യാട് തെക്കു വില്ലേജ് ആഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിലും ബന്ധപ്പെട്ട റിക്കാർഡുകൾ പരിശോധിച്ചതിലും അപേക്ഷകയുടെ ഭർത്താവായ സദാനന്ദൻ 19-8-1982-ൽ മരിച്ചുപോയി എന്നും അനന്തരാവകാശികളായി താഴെ പറയുന്നവരാണുള്ളതെന്നും അറിയുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | രാധ എന്നുവിളിച്ചുവരുന്ന സുഭാഷിണി | ഭാര്യ | 44 |
| 2 | ലൈല എന്നു വിളിച്ചുവരുന്ന ലൈലാമ്മ | മകൾ | 25 |
| 3 | സലിംരാജ് | മകൻ | 24 |

ടി ആളുകൾ പേരിൽ അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ള പക്ഷം ആയവ ഈ പരസ്യം കേരള ഗസററിൽ

പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലം നേരിട്ടു ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(2)

നമ്പർ സി3-8520/83. 1983 ആഗസ്റ്റ് 27.

അമ്പലപ്പുഴ താലൂക്കിൽ പുറക്കാട് വില്ലേജിൽ ടി മുറിയിൽ മാവുങ്കൽ വീട്ടിൽ ശ്രീമതി മറിയാമ്മ തോമസ് തന്റെ ഭർത്താവായ വർക്കി തോമസ് 9-6-1983-ൽ മരിച്ചുപോയി എന്നും, പരേതൻ സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ പുറക്കാട് ശാഖയിൽ 1150 രൂപയ്ക്ക് പണയം വെച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടികൾ തിരിച്ചെടുക്കുന്നതിനുള്ള അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ പുറക്കാട് വില്ലേജ് ആഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിലും ബന്ധപ്പെട്ട റിക്കാർഡുകൾ പരിശോധിച്ചതിലും അപേക്ഷകയുടെ ഭർത്താവായ വർക്കി തോമസ് 9-6-1983-ൽ മരിച്ചുപോയി എന്നും അനന്തരാവകാശികളായി താഴെ പറയുന്നവരാണ് ഉള്ളതെന്നും അറിയുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | മറിയാമ്മ തോമസ് | ഭാര്യ | 47 |
| 2 | ഏൽസമ്മ | മകൾ | 24 |
| 3 | വർഗ്ഗീസ് | മകൻ | 22 |
| 4 | റോസമ്മ | മകൾ | 20 |
| 5 | അന്നമ്മ | ,, | 18 |
| 6 | റീത്താമ്മ | ,, | 16 |
| 7 | ജോസഫ് | മകൻ | 11 |
| 8 | അൽഫോൺസ് | മകൾ | 9 |

ടി അവകാശികളിൽ 2 മുതൽ 5 വരെ പേരുകാർ തങ്ങൾക്കുള്ള അവകാശം മാതാവായ 1-ാം പേരുകാരി പേരിൽ ഒഴിഞ്ഞുകൊടുത്തു സമ്മതിച്ച് മൊഴിരേഖപ്പെടുത്തിയിട്ടുള്ളതിനാലും 6 മുതൽ 8 വരെ പേരുകാർ മൈനറുകളായതിനാലും മാതാവായ മറിയാമ്മ തോമസിന്റെ പരിപൂർണ്ണ സംരക്ഷണയിൽ കഴിയുന്നതിലും ടി സ്വർണ്ണ ഉരുപ്പടികൾ തിരിച്ചെടുക്കുന്നതിനുള്ള അവകാശ സർട്ടിഫിക്കറ്റ് ടിയാളുടെ പേരിൽ നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ള പക്ഷം ആയവ ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലം നേരിട്ട് ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും സ്വീകരിക്കുന്നതല്ല.

(3)

നമ്പർ സി3-8909/83. 1983 സെപ്റ്റംബർ 6.

അമ്പലപ്പുഴ താലൂക്കിൽ ആര്യാട് തെക്ക് വില്ലേജിൽ സനാതനം വാർഡിൽ മുനിസിപ്പൽ കോളനിയിൽ താമസിക്കും എസ്. മാത്തുക്കുട്ടി, എസ്. കൊച്ചുകുഞ്ഞ് എന്നിവർ ചേർന്ന് തങ്ങളുടെ സഹോദരിയായ ജോൺ മേരി 21-5-1982-ൽ മരിച്ചുപോയി എന്നും ആലപ്പുഴ മുനിസിപ്പാലിറ്റിയിൽ സ്വീപ്പറായി ജോലി ചെയ്തു വന്നിരുന്ന പരേതയ്ക്ക് പ്രോവിഡന്റ് ഫണ്ട് ഇനത്തിൽ ലഭിക്കുവാനുള്ള 2,500 രൂപയ്ക്ക് താഴെ വരുന്ന തുക കൈപ്പററുന്നതിനുള്ള അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച് ബോധിപ്പിച്ച അപേക്ഷ ആര്യാട് തെക്ക് വില്ലേജ് ആഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിലും ബന്ധപ്പെട്ട റിക്കാർഡുകൾ പരിശോധിച്ചതിലും അപേക്ഷകരുടെ സഹോദരിയായ ജോൺ മേരി 21-5-1982-ൽ മരിച്ചുപോയി എന്നും അനന്തരാവകാശികളായി അപേക്ഷകരായ എസ്. മാത്തുകുട്ടി (50 വയസ്സ്), എസ്. കൊച്ചുകുഞ്ഞ് (45 വയസ്സ്) എന്നിവർ മാത്രമേയുള്ളുവെന്നും പരേതയുടെ ഭർത്താവായ ജോൺ വർഷങ്ങൾക്ക് മുൻപ് മരിച്ചുപോയി എന്നും മക്കൾ ആരും തന്നെ ഇല്ലാ എന്നും അറിയുന്നു. ടി എസ്. മാത്തുക്കുട്ടി, എസ്. കൊച്ചുകുഞ്ഞ് എന്നിവർ പേരിൽ അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയവ ഈ പരസ്യം കേരളാ ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലം നേരിട്ട് ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും സ്വീകരിക്കുന്നതല്ല.

(4)

സി3-8262/83. 1983 ജൂലൈ 26.

അമ്പലപ്പുഴ താലൂക്കിൽ ആര്യാട് വടക്കു വില്ലേജിൽ പെരുന്തുരുത്ത് മുറിയിൽ കണ്ണാട്ടുചിറ വീട്ടിൽ ശ്രീമതി ഭാനുമതി നാണപ്പൻ തന്റെ ഭർത്താവായ നാണപ്പൻ 2-2-1982-ൽ മരിച്ചുപോയി എന്നും പരേതന് ഹരിജൻ വെൽഫയർ ഡിപ്പാർട്ടുമെന്റിൽ നിന്നും വീട് വെയ്ക്കുന്നതിന് ഗ്രാൻറായി അനുവദിച്ചിട്ടുള്ള തുകയുടെ അവസാന ഗഡുവായ 200 രൂപ കൈപ്പററുന്നതിനുള്ള അവകാശസർട്ടിഫിക്കറ്റ് നൽകണമെന്നുകാണിച്ച് ബോധിപ്പിച്ച അപേക്ഷ ആര്യാട് വടക്കു വില്ലേജ് ആഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിലും ബന്ധപ്പെട്ട റിക്കാർഡുകൾ പരിശോധിച്ചതിലും അപേക്ഷകയുടെ ഭർത്താവായ നാണപ്പൻ 2-2-1982-ൽ മരിച്ചുപോയി എന്നും അനന്തരാവകാശികളായി താഴെ പറയുന്നവരാണുള്ളതെന്നും അറിയുന്നു.

| | | | വയസ്സ |
|---|---|---|---|
| 1 | ഭാനുമതി നാണപ്പൻ | ഭാര്യ | |
| 2 | സോമൻ | മകൻ | 24 |
| 3 | വിജയമ്മ | മകൾ | 22 |
| 4 | ഉഷ | മകൾ | 20 |
| 5 | രാജമ്മ | മകൾ | 18 |
| 6 | ബിജുമോൻ | മകൻ | 10 |
| 7 | രാജു | മകൻ | 7 |

ടി അവകാശികളിൽ 2 മുതൽ 5 വരെ പേരുകാർ തങ്ങൾക്കുള്ള അവകാശം 1-ാം പേരുകാരിയായ ഭാനുമതി നാണപ്പൻ പേരിൽ ഒഴിഞ്ഞുകൊടുത്തു സമ്മതിച്ചു മൊഴി നൽകിയിട്ടുള്ളതിനാലും 6-ഉം 7-ഉം പേരുകാർ മൈനറുകളായതിനാലും മാതാവിന്റെ പരിപൂർണ്ണ സംരക്ഷണയിൽ കഴിയുന്നതിനാലും ടിയാളുടെ പേരിൽ അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയവ ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലം നേരിട്ട് ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(5)

സി3-8500/83. 1983 ആഗസ്റ്റ് 26.

അമ്പലപ്പുഴ താലൂക്കിൽ, ആര്യാട് വടക്കു വില്ലേജിൽ മണ്ണഞ്ചേരി മുറിയിൽ പറപ്പള്ളിച്ചിറയിൽ വീട്ടിൽ ശ്രീമതി. കെ. കൃഷ്ണമ്മ തന്റെ പിതാവായ കെ. രാമൻ തുറവൂർ ഗവൺമെന്റ് യു. പി. സ്കൂളിൽ അദ്ധ്യാപകനായി ജോലി നോക്കി വരവെ 23-9-1949-ൽ (7-2-1125 എം. ഇ.) ൽ മരിച്ചുപോയി എന്നും സർവ്വീസിലിരുന്നു മരണമടയുന്ന ജീവനക്കാരന്റെ ആശ്രിതർക്കു ജോലി നൽകുന്ന പദ്ധതി പ്രകാരം ജോലി ലഭിക്കുന്നതിനായി അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച് ബോധിപ്പിച്ച അപേക്ഷ ആര്യാട് വടക്കു വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിലും ബന്ധപ്പെട്ട റിക്കാർഡുകൾ പരിശോധിച്ചതിലും അപേക്ഷകയുടെ പിതാവായ കെ. രാമൻ 23-9-1949-ൽ (7-2-1125 എം. ഇ.) മരിച്ചുപോയി എന്നും അനന്തരാവകാശികളായി താഴെ പറയുന്നവരാണുള്ളതെന്നും അറിയുന്നു.

| | | |
|---|---|---|
| 1 | കമലാക്ഷി | ഭാര്യ |
| 2 | ഗോപാലകൃഷ്ണൻ | മകൻ |
| 3. | കെ. കൃഷ്ണമ്മ | മകൾ |

ടി ആളുകളാണ് പരേതനായ കെ. രാമന്റെ അനന്തരാവകാശികൾ എന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയവ ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലം നേരിട്ട് ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞു തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, (ഒപ്പ്)
അമ്പലപ്പുഴ, ആലപ്പുഴ. തഹശിൽദാർ.

---

## KOTTAYAM DISTRICT

### Vaikom Taluk

വൈയ്ക്കം താലൂക്ക് ആഫീസിൽ നിന്നും പ്രസിദ്ധപ്പെടുത്തുന്ന പരസ്യം

C2-6385/83. 1983 സെപ്റ്റംബർ 5.

വൈയ്ക്കം താലൂക്ക് കല്ലറ വില്ലേജ് കല്ലറ കരയിൽ കുടിലിപ്പറമ്പിൽ വീട്ടിൽ കുഞ്ഞൻ തങ്കപ്പൻ 17-7-1983-ൽ മരിച്ചുപോയി എന്നും ടിയാൻ സ്റ്റേററ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ കല്ലറ ശാഖയിലും, സൗത്ത് ഇൻഡ്യൻ ബാങ്കിന്റെ കല്ലറ ശാഖയിലും, കടുത്തുരുത്തി അർബൻ സഹകരണ ബാങ്കിലും വച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടികൾ തിരികെ എടുക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് നൽകണമെന്ന് കാണിച്ച് പരേതന്റെ ഭാര്യ നിർമ്മല ബോധിപ്പിച്ചിട്ടുള്ള അപേക്ഷയിൻമേൽ കല്ലറ വില്ലേജ് ആഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിയതിൽ പരേതന്റെ അനന്തരാവകാശികളായി ഭാര്യ നിർമ്മലയും മക്കളായ ഷാജി, സാബു എന്നിവരും ഉണ്ടെന്നു കണ്ടിരിക്കുന്നതിനാൽ മേൽ വിവരിച്ച സ്വർണ്ണ ഉരുപ്പടികൾ തിരിച്ചെടുക്കുന്നതിന് അവകാശികൾ പരേതന്റെ ഭാര്യ നിർമ്മലയും മക്കളായ ഷാജി, സാബു എന്നിവരും മാത്രമാണെന്നു കാണിക്കുന്നതായ ഒരു സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെൻറ് ഗസററിൽ പ്രസിദ്ധപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. അവധി കഴിഞ്ഞോ, തപാൽ മാർഗ്ഗമോ മററു രീതിയിലോ വരുന്നതായ ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, (ഒപ്പ്)
വൈയ്ക്കം. തഹശിൽദാർ.

---

## ERNAKULAM DISTRICT

### Cochin Taluk

പരസ്യം

(1)

ബി4-10857/83. 1983 ആഗസ്ററ് 20.

കൊച്ചി താലൂക്കിൽ ഫോർട്ടു കൊച്ചി വില്ലേജിൽ XI/1055-ാം നമ്പർ വീട്ടിൽ താമസിച്ചിരുന്ന പരേതനായ ശ്രീ. തേവൻ കുഞ്ഞൻ എന്നയാൾക്ക് കൊച്ചിൻ കോർപ്പറേഷനിൽ നിന്നും കിട്ടുവാനുള്ള 4680 രൂപ ലഭിക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് വേണമെന്ന് കാണിച്ച് ടിയാന്റെ ഭാര്യ ശ്രീമതി അയ്യരുമെയ്യ കുഞ്ഞൻ മാധവി എന്നവർ ഹാജരാക്കിയ അപേക്ഷ ബന്ധപ്പെട്ട വില്ലേജാഫീസർ വഴി വിചാരണ നടത്തിയതിൽ ശ്രീ. തേവൻ കുഞ്ഞൻ എന്നയാൾ 22-4-1979-ൽ മരണപ്പെട്ടുവെന്നും ടിയാന്റെ അവകാശികളായി

| നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | അയ്യരുമെയ്യ | ഭാര്യ | 56 |
| 2 | ശ്രീമതി കുഞ്ഞൻ മാധവി | മകൾ | 28 |

എന്നിവർ മാത്രമേ ഉള്ളൂവെന്ന് അറിവായിരിക്കുന്നതിനാൽ ടി കക്ഷികളുടെ പേരിൽ ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപം ഉള്ള പക്ഷം ആക്ഷേപം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ബോധിപ്പിക്കണം. അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(2)

ബി4-10446/83. 1983 ആഗസ്ററ് 30.

കൊച്ചി താലൂക്കിൽ മട്ടാഞ്ചേരി വില്ലേജിൽ സി.സി. 12/1008-ാം നമ്പർ കെട്ടിടത്തിൽ താമസിച്ചിരുന്നവരും കൊച്ചിൻ കോർപ്പറേഷനിലെ ഒരു ജീവനക്കാരിയുമായിരുന്ന പരേതയായ ശ്രീമതി ഔസേപ്പ് അന്ന എന്നവർക്ക് ഗ്രാറ്റുവിററി ഇനത്തിൽ കിട്ടുവാനുള്ള ഉദ്ദേശം 2,000 രൂപയോളം വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് വേണമെന്ന് കാണിച്ച് ടിയാരിയുടെ മകളായ പി. ഡി. ത്രേസ്യ മുതൽപേർ ഹാജരാക്കിയ അപേക്ഷ ബന്ധപ്പെട്ട വില്ലേജാഫീസർവഴി വിചാരണ നടത്തിയതിൽ ശ്രീമതി ഔസേപ്പ് അന്ന എന്നവർ 20-7-1982-ൽ മരണപ്പെട്ടുവെന്നും ടിയാരിയുടെ അവകാശികളായി:

| | | | വയസ് |
|---|---|---|---|
| 1 | പി. ഡി. തൃമ്മി | മകൻ | 37 |
| 2 | പി. ഡി. അന്ന | മകൾ | 35 |
| 3 | പി. ഡി. അഗസ്ററിൻ | മകൻ | 33 |
| 4 | പി. ഡി. സന്ത്യാവ് | ,, | 27 |
| 5 | പി. ഡി. മേറിടീഡാ | മകൾ | 25 |

എന്നിവർ മാത്രമേയുള്ളൂ എന്ന് അറിവായിരിക്കുന്നതിനാൽ ടി കക്ഷികളുടെ പേരിൽ ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആക്ഷേപം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ബോധിപ്പിക്കണം. അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന അപേക്ഷകൾ സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്, (ഒപ്പ്)
കൊച്ചി. തഹശിൽദാർ.

---

### Alwaye Taluk

ആലുവാ താലൂക്ക് ആഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

ബി6-7653/83. 1983 ആഗസ്ററ് 18.

ആലുവാ താലൂക്ക് ചെങ്ങമനാട് വില്ലേജിൽ മേയ്ക്കാടു കരയിൽ വള്ളിക്കാട്ടിൽ വീട്ടിൽ ശ്രീ. എം. ആർ. ആനന്ദൻ പിള്ള എന്ന വ്യക്തി മാവൂർ ഗ്വാളിയർ റയോൺസ് കമ്പനിയിൽ ജോലിയിലിരിക്കെ 17-9-1982-ൽ മരിച്ചുപോയിട്ടുള്ളതാണെന്നും ടിയാന് കമ്പനിയിൽ നിന്നും കിട്ടുവാനുള്ള 2,400 രൂപ കൈപ്പററുന്നതിനു വേണ്ടി ഒരു അവകാശ സർട്ടിഫിക്കററ് നൽകണമെന്നു കാണിച്ച് ടിയാന്റെ ഭാര്യ ശ്രീമതി ആനന്ദവല്ലി അമ്മ ഒരു അപേക്ഷ സമർപ്പിച്ചിട്ടുള്ളതാകുന്നു.

ടി അപേക്ഷയെക്കുറിച്ച് ബന്ധപ്പെട്ട വില്ലേജ് ആഫീസറെക്കൊണ്ട് അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരാണ് പരേതന്റെ അവകാശികൾ എന്നറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ശ്രീമതി ആനന്ദവല്ലി അമ്മ | ഭാര്യ | 52 |
| 2 | ശ്രീമതി ആനന്ദരാജം | മകൾ | 29 |
| 3 | ശ്രീ. ആനന്ദരാജൻ | മകൻ | 24 |
| 4 | ശ്രീ. സത്യ രാജൻ | ,, | 20 |
| 5 | ,, ഭാഗ്യ രാജൻ | ,, | 19 |
| 6 | ,, ബ്രഹ്മ രാജൻ | ,, | 17 |
| 7 | ശ്രീമതി ഗീത | മകൾ | 15 |
| 8 | ശ്രീമതി ലത | ,, | 13 |

മേൽ കാണിച്ചിട്ടുള്ള വ്യക്തികളെ ഉൾപ്പെടുത്തി അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഗസറ്റിൽ പരസ്യപ്പെടുത്തി മുപ്പതു ദിവസത്തിനകം രേഖാമൂലം നേരിട്ട് ഈ ആഫീസിൽ ഹാജരാക്കേണ്ടതാണ്. തപാൽ മുഖേനയോ നിശ്ചിത സമയം കഴിഞ്ഞോ കിട്ടുന്ന ആക്ഷേപങ്ങളൊന്നും പരിഗണിക്കുന്നതല്ല.

ആലുവാ,

ജി. വിജയൻ,
തഹശീൽദാർ.

---

## Muvattupuzha Taluk

പരസ്യം

(1)

നമ്പർ 591/83. 1983 ആഗസ്റ്റ് 19.

മുവാററുപുഴ താലൂക്ക് പാലക്കുഴ വില്ലേജ് കോഴിപ്പിള്ളി കരയിൽ പാലയ്ക്കാതടത്തിൽ ജോയി എന്നു വിളിക്കുന്ന ജോസഫ് 4-12-1982-ൽ മരിച്ചുപോയിട്ടുള്ളതും പരേതൻ മുവാററുപുഴ വാലി ഇറിഗേഷൻ പ്രോജക്ടിനുവേണ്ടി പൊന്നുംവിലയ്ക്കെടുത്തിരുന്ന സ്ഥലത്തെ റബർ തടികൾ ലേലംചെയ്തയിനത്തിൽ കെട്ടിവച്ചിട്ടുള്ള 1000 രൂപ തിരികെ വാങ്ങിക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കററു കിട്ടണമെന്നു കാണിച്ച് പരേതന്റെ ഭാര്യ ടിയിൽ ആലീസ് ജോയി ബോധിപ്പിച്ച അപേക്ഷ പാലക്കുഴ വില്ലേജാഫീസർവഴി അവകാശ വിചാരണ നടത്തിയതിൽ പരേതന്റെ നിയമാനുസൃത അവകാശികൾ താഴെ പറയുന്നവരാണെന്ന് വെളിവാകുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ആലീസ് | ഭാര്യ | 31 |
| 2 | ജോജോ | മകൻ | 14 |
| 3 | ജിബി | ,, | 12 |
| 4 | റിൻറാ | മകൾ | 10 |
| 5 | ജേയ്സൺ | മകൻ | 4 |
| 6 | വർക്കി കുര്യൻ | പിതാവ് | 68 |
| 7 | മറിയം | മാതാവ് | 65 |

2 മുതൽ 5 വരെ പേരുകാരായ മൈനറുകളുടെ രക്ഷകർത്താവ് അപേക്ഷകിയാണെന്നും 6-ം 7-ം പേരുകാർ തുക വാങ്ങുന്നതിന് അപേക്ഷകിയെ അധികാരപ്പെടുത്തി സമ്മതപത്രം തന്നിട്ടുള്ളതിനാലും അപേക്ഷകിക്ക് സ്വന്തനിലയിലും മൈനറുകളുടെ രക്ഷകർത്താവെന്ന നിലയിലും ഒരു അവകാശ സർട്ടിഫിക്കററു കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം തൽസംബന്ധമായ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും മററും വരുന്ന യാതൊരു ആക്ഷേപങ്ങളും പരിഗണിക്കുന്നതല്ലാത്തതുമാകുന്നു.

(2)

നമ്പർ 342/83. 1983 ജൂലൈ 5.

വടക്കേക്കര പഞ്ചായത്ത് എക്സിക്യൂട്ടീവ് ആഫീസറായി ജോലിയിലിരിക്കെ 16-4-1983-ൽ മരിച്ചുപോയിട്ടുള്ള മാറാടി വില്ലേജ് മംഗലം കരയിൽ കാർത്തികയിൽ എം. എൻ. ശിവശങ്കരൻ നായരുടെ അവകാശികൾക്ക് ഗവൺമെൻറിൽ നിന്നും കിട്ടേണ്ട ആനുകൂല്യങ്ങൾ വാങ്ങിക്കുവാൻ ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് പരേതന്റെ ഭാര്യ കാർത്തികയിൽ എസ്. ഡി. ശാരദാമ്മ ഈ ആഫീസിൽ ബോധിപ്പിച്ച അപേക്ഷ മാറാടി വില്ലേജാഫീസർ വഴി അവകാശ വിചാരണ നടത്തിയതിൽ പരേതന്റെ നിയമാനുസൃതാവകാശികൾ (1) ഭാര്യ എസ്. ഡി. ശാരദാമ്മ (50 വയസ്സ്), (2) മകൾ സുധ (22 വയസ്സ്), (3) ലത (21 വയസ്സ്) എന്നിവരാണെന്നു കാണുന്നു.

മേൽവിവരിച്ചവരിൽ 2-ം 3-ം പേരുകാരായ മക്കൾ ആനുകൂല്യങ്ങൾ കൈപ്പററുന്നതിനുള്ള അവകാശം ഒന്നാം കക്ഷിയും പരേതന്റെ ഭാര്യയും 2-ം 3-ം പേരുകാരുടെ മാതാവുമായ എസ്. ഡി. ശാരദാമ്മയെ അധികാരപ്പെടുത്തി സമ്മതപത്രം തന്നിട്ടുള്ളതിനാൽ അപേക്ഷകയ്ക്ക് സ്വന്തനിലയിലും അധികാരപ്പെടുത്തപ്പെട്ടും ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം തൽസംബന്ധമായ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലം ഈ ആഫീസിൽ നേരിട്ട് ഹാജരായി ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും മററും വരുന്ന യാതൊരു ആക്ഷേപങ്ങളും പരിഗണിക്കുന്നതല്ലാത്തതുമാകുന്നു.

താലൂക്കാഫീസ്,
മുവാററുപുഴ.

കെ. രാമചന്ദ്രൻ,
തഹശീൽദാർ.

---

## TRICHUR DISTRICT

### NOTIFICATION

R. Dis. 8462/82. 16th *August* 1983.

Under section 9 of the M. L. R. Act, 1983 I hereby notify that the tank in Sy. No. 75/6 measuring 14 cents which stands classified as U. A. Tank will be registered in the name of Devassy, s/o. Pulikkottil Porinchu and Rosa, w/o. Thaikattil Chakkunny, Brahmakulam Village, Chavakkad Taluk.

(Sd.)
*Revenue Divisional Officer.*

Trichur.

### NOTIFICATION

UNDER SECTION 6 OF THE KERALA SURVEY AND BOUNDARIES ACT, 1961

No. D2-1223/83. 1st *September* 1983.

Whereas the Government have directed the survey of lands comprised in survey numbers noted below, it is hereby notified under sub-section (1) of section 6 of the Kerala Survey and Boundaries Act, 1961, that survey operations will be started in the village soon and the survey numbers of the village noted below will be demarcated and surveyed, and that every person claiming to be interested in the registered lands situated within or adjoining the undermentioned lands is hereby invited to attend immediately either in person or by agent on the surveyor employed in the locality and also from time to time when called upon for the purpose of pointing out the boundaries and supplying information in connection therewith.

Under subsection (2) of section 6 of the said Act, this notification shall be held to be a valid notice to every person having any interest in the said lands.

Under subsection (3) of section 6 of the above said Act, all the registered holders are hereby required :—

(a) to clear within 15 days by cutting down or removing any trees, jungle, fences, standing crops or other material obstructions, the boundaries or other lines, the clearance of which may be necessary for the purposes of survey, and

(b) to provide labour at such time and for such periods as may from time to time be required by furnishing flag holders and chainmen; and

(c) to provide suitable survey marks and otherwise to give such assistance in the survey as may be demanded under the said Act or the rules made thereunder.

If any person fails to comply with these requisitions under clauses (a) to (c) mentioned above the work will be got done by employing hired labour and the cost thereof will be recovered from the defaulters as provided in the Act and rules made thereunder.

DETAILS OF LAND

District—Alleppey.

Taluk—Shertallai. Village—Thanneermukkom North.

Sy. No.—279/1.

V. V. BALAKRISHNAN NAMBIAR,
*Assistant Director of Survey and Land Records, (Range).*

Trichur,

## Trichur Taluk

തൃശ്ശൂർ താലൂക്കാഫീസിൽനിന്നും പരസ്യപ്പെടുത്തുന്നത്.

(1)

എ4-16390/83. 1983 സെപ്റ്റംബർ 12.

തൃശ്ശൂർ താലൂക്ക് പടിയം വില്ലേജിൽ പള്ളിയിൽ P.U. സുരേന്ദ്രൻ എന്നയാൾ കേരള അഗ്രികൾച്ചറൽ യൂണിവേഴ്സിറ്റിയിൽ പ്രൊഫസർ ആയി ജോലിയിലിരിക്കെ 19-6-1983-ൽ മരിച്ചിട്ടുള്ളതാകുന്നു. ടിയാന്റെ സർവ്വീസ് ആനുകൂല്യങ്ങൾ കിട്ടുന്നതിന് ഒരു അവകാശസർട്ടിഫിക്കറ്റ് ആവശ്യമാണെന്ന് കാണിച്ച് ടിയാന്റെ അവകാശികൾ ഈ ആഫീസിൽ ഒരു അപേക്ഷ ബോധിപ്പിച്ചിട്ടുള്ളതാകുന്നു. അപേക്ഷ പ്രകാരം അന്വേഷണം നടത്തിയതിൽ താഴെ എഴുതുന്നവരാണ് അവകാശികൾ എന്ന് അറിവായിരിക്കുന്നു. അപ്രകാരം ഒരു അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലമായ തെളിവുകൾ സഹിതം നേരിട്ട് ഹാജരാക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | ശാന്ത സുരേന്ദ്രൻ | ഭാര്യ | 43 |
| 2 | ഷാഹീന സുരേന്ദ്രൻ | മകൾ | 19 |

(2)

എ4-14286/83. 1983 ജൂലൈ 25.

തൃശ്ശൂർ താലൂക്ക് തൃശ്ശൂർ വില്ലേജിൽ തോട്ടത്തിൽ T. M. ഗോവിന്ദൻ എന്നാൾ 5-12-1982-ൽ മരിച്ചിട്ടുള്ളതാകുന്നു. ടിയാന്റെ ഫാമിലി പെൻഷൻ കിട്ടുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് ആവശ്യമാണെന്നു കാണിച്ച് ടിയാന്റെ അവകാശികൾ ഈ ആഫീസിൽ ഒരു അപേക്ഷ ബോധിപ്പിച്ചിട്ടുള്ളതാകുന്നു. അപേക്ഷപ്രകാരം അന്വേഷണം നടത്തിയതിൽ താഴെ എഴുതുന്നവരാണ് അവകാശികൾ എന്നറിവായിരിക്കുന്നു. അപ്രകാരം ഒരു അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലമായ തെളിവുകൾ സഹിതം ഹാജരാക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | കുഞ്ചി | രണ്ടാം ഭാര്യ | 80 |
| 2 | T. G. ശങ്കരൻകുട്ടി | മകൻ | 65 |
| 3 | T. G. രാമകൃഷ്ണൻ | ,, | 54 |
| 4 | T. G. ഭാസ്കരൻ | ,, | 52 |
| 5 | Mrs. ദേവകി വേലായുധൻ | മകൾ | 67 |

(3)

എ4-14585/83. 1983 ജൂലൈ 25.

തൃശ്ശൂർ താലൂക്ക് തൃശ്ശൂർ വില്ലേജിൽ ചക്കാലക്കൽ ഡി. പി. ജോസഫ് എന്നയാൾ 3-4-1983-ൽ മരിച്ചിട്ടുള്ളതാകുന്നു. ടിയാന്റെ പെൻഷൻ കുടിശ്ശിക വാങ്ങുന്നതിന് ഒരു അവകാശസർട്ടിഫിക്കറ്റ് ആവശ്യമാണെന്നു കാണിച്ച് ടിയാന്റെ അവകാശികൾ ഈ ആഫീസിൽ ഒരു അപേക്ഷ ബോധിപ്പിച്ചിട്ടുള്ളതാകുന്നു. അപേക്ഷ പ്രകാരം അന്വേഷണം നടത്തിയതിൽ താഴെ എഴുതുന്നവരാണ് അവകാശികൾ എന്നറിവായിരിക്കുന്നു. അപ്രകാരം ഒരു അവകാശസർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലമായ തെളിവുകൾ സഹിതം ഹാജരാക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | എം. കെ. കുഞ്ഞേല്യ | ഭാര്യ | 56 |
| 2 | പോളി ജോസഫ്, സി. | മകൾ | 35 |
| 3 | ജെന്നി ജോസഫ്, സി. | ,, | 33 |
| 4 | വത്സല ജോസഫ്, സി. | ,, | 30 |
| 5 | വിൻസൺ ജോസഫ്, സി. | മകൻ | 28 |
| 6 | ബാബു ജോസഫ്, സി. | ,, | 26 |

(4)

എ4-17818/83. 1983 സെപ്റ്റംബർ 3.

തൃശ്ശൂർ താലൂക്ക് അയ്യന്തോൾ വില്ലേജിൽ B.4 സിവിൽ ലൈൻ ക്വാർട്ടറിൽ T. K. ബാലകൃഷ്ണൻ നമ്പ്യാർ എന്നയാൾ തൃശ്ശൂർ ഡിവിഷണൽ ഡിസ്ട്രിക്റ്റ് രജിസ്ട്രാർ ആയി ജോലിയിലിരിക്കെ 5-8-1983-ൽ മരിച്ചിട്ടുള്ളതാകുന്നു. ടിയാന്റെ പെൻഷൻ, ടിയാന്റെ സർവ്വീസ് ആനുകൂല്യങ്ങൾ മുതലായവ ലഭിക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് ആവശ്യമാണെന്ന് കാണിച്ച് ടിയാളുടെ അവകാശികൾ ഈ ആഫീസിൽ ഒരു അപേക്ഷ ബോധിപ്പിച്ചിട്ടുള്ളതാകുന്നു. അപേക്ഷ പ്രകാരം അന്വേഷണം നടത്തിയതിൽ താഴെ എഴുതുന്നവരാണ് അവകാശികൾ എന്നറിവായിരിക്കുന്നു. അപ്രകാരം ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലമായ തെളിവുകൾസഹിതം ഹാജരാക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | കെ. എൻ. കാർത്ത്യായനി | ഭാര്യ | 42 |
| 2 | കെ. എൻ. സതീഷ് | മകൻ | 23 |
| 3 | കെ. എൻ. ഷീല | മകൾ | 20 |

താലൂക്കാഫീസ്,
തൃശ്ശൂർ.

(ഒപ്പ്)
തഹശീൽദാർ.

## Chavakkad Taluk

ചാവക്കാട് താലൂക്കാഫീസിൽ നിന്നും പരസ്യം ചെയ്യുന്നത്.

നമ്പർ എ3-10648/83. 1983 സെപ്റ്റംബർ 7.

ചാവക്കാട് താലൂക്ക് വലപ്പാട് വില്ലേജിൽ ഇ. ആർ. ചാത്തുണ്ണി ഏങ്ങൂർവീട് എന്നയാൾ മരിച്ചതിനാൽ ടിയാന്റെ ഭാര്യ ജാനകി അവകാശ സർട്ടിഫിക്കറ്റ് ആവശ്യപ്പെട്ടുകൊണ്ട് അപേക്ഷ ബോധിപ്പിച്ചിരിക്കുന്നു. അന്വേഷണം നടത്തിയതിൽ മരിച്ച ചാത്തുണ്ണിയുടെ പെൻഷൻ ബാക്കി ലഭിക്കുന്നതിന് താഴെ പറയുന്നവരാണ് അവകാശികളെന്ന് കണ്ടിരിക്കുന്നു. അപ്രകാരം ഒരു അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തുന്ന തീയതിമുതൽ 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം ഈ ആഫീസിൽ ഹാജരാക്കേണ്ടതാണ്. സമയം കഴിഞ്ഞോ തപാൽ മാർഗ്ഗമായോ ലഭിക്കുന്ന അപേക്ഷകൾ സ്വീകരിക്കുന്നതല്ല.

അവകാശികൾ

| ക്രമ നമ്പർ | പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ജാനകി | ഭാര്യ | 50 |
| 2 | ഗൗരിഭായ് | മകൾ | 33 |
| 3 | സുഭാഷ്ചന്ദ്രൻ | മകൻ | 28 |
| 4 | ഉഷ | മകൾ | 25 |
| 5 | ഷീല | ,, | 18 |
| 6 | മാളു | അമ്മ | 98 |

ചാവക്കാട്. പി. വി. ബാലൻ, തഹശീൽദാർ.

## Talappilly Taluk

തലപ്പിള്ളി താലൂക്കാഫീസിൽനിന്നും പരസ്യപ്പെടുത്തുന്നത്.

(1)

എ4-7872/83. 1983 സെപ്റ്റംബർ 6.

തലപ്പിള്ളി താലൂക്കിൽ ചിററണ്ട വില്ലേജിൽ തൃക്കണാപതിയാരം ദേശത്ത് തട്ടാൻ പകുണ്ണി ഭാര്യ സി. കെ. കുഞ്ഞുകുട്ടി 30-9-1982-ൽ മരിച്ചു. ടിയാരിയുടെ പേരിൽ ഗവൺമെന്റ് സർവന്റ്സ് സൊസൈററിയിൽ 139-ാം നമ്പരായി 1,000 രൂപ കിട്ടുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് ആവശ്യമാണെന്ന് കാണിച്ച് ടിയാരിയുടെ മകൻ രാഘവൻ സമർപ്പിച്ച അപേക്ഷ വില്ലേജാഫീസർ നടത്തിയ അന്വേഷണത്തിൽ താഴെ പറയുന്നവർ മാത്രമാണ് പരേതയുടെ അവകാശികൾ എന്ന് അറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതയുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | രാഘവൻ | മകൻ | 56 |
| 2 | കൊച്ചുണ്ണി | ,, | 54 |
| 3 | മാധവൻ | ,, | 52 |
| 4 | ദേവകി | മകൾ | 48 |

മേൽ പറഞ്ഞവരാണ് പരേതയുടെ യഥാർത്ഥ അവകാശികൾ എന്നു കാണിച്ച് ഒരു അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽമാർഗ്ഗവുമുള്ള അപേക്ഷകൾ പരിഗണിക്കുന്നതല്ല.

(2)

എ4-11605/83. 1983 സെപ്റ്റംബർ 3.

തലപ്പിള്ളി താലൂക്കിൽ കാട്ടകാമ്പാൽ വില്ലേജിൽ പുതുക്കുളങ്ങര രാമൻ നായർ 8-7-1983-ൽ മരിച്ചു. ടിയാന്റെ പേരിൽ സ്റ്റേററ് ബാങ്ക് ഓഫ് ട്രാവൻകൂർ S.B.No. C 2891, സൗത്ത് ഇൻഡ്യൻ ബാങ്കിൽ S.A.No. 8646 എന്നീ എക്കൗണ്ടുകളിൽ ഉള്ള 350 രൂപ കിട്ടുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് ആവശ്യപ്പെട്ടുകൊണ്ട് ടിയാന്റെ ഭാര്യ അമ്മിണി അമ്മ സമർപ്പിച്ച അപേക്ഷ വില്ലേജാഫീസർ വഴി അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ അവകാശികൾ എന്ന് അറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | അമ്മിണി അമ്മ | ഭാര്യ | 44 |
| 2 | വേണു | മകൻ | 23 |
| 3 | വത്സല | മകൾ | 20 |
| 4 | ജയൻ | മകൻ | 17 |
| 5 | പ്രമീള | മകൾ | 15 |

4, 5 നമ്പർകാരുടെ രക്ഷിതാവ് ഒന്നാം നമ്പർകാരിയായ അമ്മിണിയമ്മയാകുന്നു.

മേൽപ്പറഞ്ഞവരാണ് പരേതന്റെ യഥാർത്ഥ അവകാശികൾ എന്ന് കാണിച്ച് ഒരു അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ഓഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവുമുള്ള ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(3)

എ4-12344/83. 1983 സെപ്റ്റംബർ 6.

തലപ്പിള്ളി താലൂക്കിൽ വറവൂർ വില്ലേജിൽ ഒഴൂർ വീട്ടിൽ രാമൻ നായർ 24-6-1983-ൽ മരിച്ചു. ടിയാൻ മിലിറററിയിൽ നിന്നും പെൻഷൻ പററിയ ആളായിരുന്നു. ടിയാന്റെ പ്രോവിഡന്റ് ഫണ്ട്, പെൻഷൻ എന്നിവ കിട്ടുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് ആവശ്യമാണെന്ന് കാണിച്ച് ടിയാന്റെ ഭാര്യ ദേവകിയമ്മ സമർപ്പിച്ച അപേക്ഷ വില്ലേജാഫീസർവഴി നടത്തിയ അന്വേഷണത്തിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ അവകാശികളെന്ന് അറിയുന്നു.

| പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|
| ദേവകിയമ്മ | ഭാര്യ | 47 |

മേൽപ്പറഞ്ഞവരാണ് പരേതന്റെ യഥാർത്ഥ അവകാശികൾ എന്ന് കാണിച്ച് ഒരു സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവുമുള്ള അപേക്ഷകൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, തലപ്പിള്ളി. (ഒപ്പ്) തഹശീൽദാർ.

# PALGHAT DISTRICT

## Alathoor Taluk

ആലത്തൂർ താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

(1)

Ref. 4568/83. 1983 സെപ്റ്റംബർ 2.

പാലക്കാട് ജില്ല ആലത്തൂർ താലൂക്ക് പഴമ്പാലക്കോട് അംശം മരുതക്കോട് വീട്ടിൽ മരിച്ച ചന്ദ്രൻ ഭാര്യ

ലക്ഷ്മി അവകാശ സർട്ടിഫിക്കററ് നൽകുന്നതിനായി സമർപ്പിച്ച അപേക്ഷയെക്കുറിച്ച് അന്വേഷിച്ചതിൽ ശ്രീ. ചന്ദ്രൻ 6-6-1982-ന് നിര്യാതനായെന്നും ടിയാന്റെ അനന്തരാവകാശികൾ താഴെ പറയുന്നവർ മാത്രമാണെന്നും അറിവായിരിക്കുന്നു. ടിയാന്റെ അനന്തരാവകാശികൾ താഴെ പറയുന്നവർ മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നതു സംബന്ധിച്ച് ആർക്കെങ്കിലും നിയമോചിതമായ ആക്ഷേപം ഉള്ളപക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധീകരിക്കുന്ന തീയതി മുതൽ 30 ദിവസത്തിനകം ആയത് അവർ ഈ ഓഫീസിൽ നേരിട്ടു ഹാജരായി ബോധിപ്പിക്കേണ്ടതാണെന്നും തപാൽ മാർഗ്ഗമോ നിശ്ചിതാവധി കഴിഞ്ഞോ ലഭ്യമാകുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ലെന്നും ഇതിനാൽ പരസ്യം ചെയ്തിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേരുവിവരം | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | അപ്പു | അച്ഛൻ | 82 |
| 2 | അമ്മു | അമ്മ | 72 |
| 3 | ലക്ഷ്മി | ഭാര്യ | 32 |
| 4 | സുമ | മകൾ | 14 |
| 5 | സുരേഷ് | മകൻ | 11 |
| 6 | സുധ | മകൾ | 9 |
| 7 | ദീപ | ,, | 5 |

4 മുതൽ 7 കൂടി മൈനർമാരുടെ രക്ഷിതാവ് 3-ാം നമ്പർകാരി അമ്മ ലക്ഷ്മി ആകുന്നു.

മേൽ പ്രസ്താവിച്ചവർ ഒഴികെ പരേതന് മററ് അവകാശികൾ ആരുംതന്നെ ഇല്ലെന്ന് അറിവായിരിക്കുന്നു.

(2)

നം. 7502/83/B. 1983 സെപ്റ്റംബർ 2.

പാലക്കാട് ജില്ല ആലത്തൂർ താലൂക്ക് കോട്ടായി വില്ലേജ് കരിയാംകോട്ടിൽ താമസിക്കും ചെമ്പരത്തിയാംപറമ്പ് പരേതനായ ശ്രീ. കെ. മുഹമ്മത് ഭാര്യ ബീപാത്തുമ്മ അവകാശ സർട്ടിഫിക്കററ് നൽകുന്നതിനായി സമർപ്പിച്ച അപേക്ഷയെക്കുറിച്ച് അന്വേഷിച്ചതിൽ ശ്രീ. കെ. മുഹമ്മത് 22-5-1983-ന് നിര്യാതനായെന്നും ടിയാന്റെ അനന്തരാവകാശികൾ താഴെ പറയുന്നവർ മാത്രമാണെന്നും അറിവായിരിക്കുന്നു. ടിയാളുടെ അനന്തരാവകാശികൾ താഴെ പറയുന്നവർ മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നത് സംബന്ധിച്ച് ആർക്കെങ്കിലും നിയമോചിതമായ ആക്ഷേപം ഉള്ളപക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധീകരിക്കുന്ന തീയതി മുതൽ 30 ദിവസത്തിനകം ആയത് അവർ ഈ ആഫീസിൽ നേരിട്ട് ഹാജരായി ബോധിപ്പിക്കേണ്ടതാണെന്നും തപാൽ മാർഗ്ഗമോ നിശ്ചിത അവധി കഴിഞ്ഞോ ലഭ്യമാകുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ലെന്നും ഇതിനാൽ പരസ്യം ചെയ്യുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേരുവിവരം | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ബീപാത്തുമ്മ | ഭാര്യ | 44 |
| 2 | പാത്തുമുത്ത് | മകൾ | 29 |
| 3 | യൂസഫ് | മകൻ | 23 |
| 4 | റഹ്മത്ത് | മകൾ | 15 |
| 5 | ഹംസ | മകൻ | 12 |
| 6 | ഐസുമ്മ | മകൾ | 9 |

1-ാം നമ്പർകാരി ബീപാത്തുമ്മതന്നെയാണ് മൈനർമാരായ 4, 5, 6 നമ്പർകാരുടെ അമ്മയും രക്ഷിതാവും.

മേൽ പ്രസ്താവിച്ചവർ ഒഴികെ പരേതന് മററ് അവകാശികൾ ആരും തന്നെ ഇല്ലെന്ന് അറിവായിരിക്കുന്നു.

(3)

നം. 1736/83/B3. 1982 സെപ്റ്റംബർ 2.

പാലക്കാട് ജില്ല ആലത്തൂർ താലൂക്ക് തരൂർ II വില്ലേജിൽ തോട്ടുകാട്ടിൽ മരിച്ച ധർമ്മൻ ഭാര്യ ചെറുകുട്ടി അവകാശ സർട്ടിഫിക്കററ് നൽകുന്നതിനായി സമർപ്പിച്ച അപേക്ഷയെക്കുറിച്ച് അന്വേഷിച്ചതിൽ ശ്രീ. ധർമ്മൻ 7-11-1974-ന് നിര്യാതനായെന്നും ടിയാന്റെ അനന്തരാവകാശികൾ താഴെ പറയുന്നവർ മാത്രമാണെന്നും അറിവായിരിക്കുന്നു. ടിയാന്റെ അനന്തരാവകാശികൾ താഴെ പറയുന്നവർ മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നത് സംബന്ധിച്ച് ആർക്കെങ്കിലും നിയമോചിതമായ ആക്ഷേപം ഉള്ളപക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധീകരിക്കുന്ന തീയതി മുതൽ 30 ദിവസത്തിനകം ആയത് അവർ ഈ ഓഫീസിൽ നേരിട്ട് ഹാജരായി ബോധിപ്പിക്കേണ്ടതാണെന്നും തപാൽ മാർഗ്ഗമോ നിശ്ചിതാവധി കഴിഞ്ഞോ ലഭ്യമാകുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ലെന്നും ഇതിനാൽ പരസ്യം ചെയ്യുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേരുവിവരം | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ചെറുകുട്ടി | ഭാര്യ | 35 |
| 2 | രാധ | മകൾ | 16 |
| 3 | കുഞ്ഞുപഴഞ്ഞി | മകൻ | 14 |
| 4 | വിലാസിനി | മകൾ | 10 |
| 5 | നാകു | അമ്മ | 65 |

മൈനർമാരായ 2, 3, 4 എന്നീ നമ്പർകാരുടെ അമ്മയും രക്ഷിതാവും 1-ാം നമ്പർകാരി ചെറുകുട്ടി.

മേൽ പ്രസ്താവിച്ചവർ ഒഴികെ പരേതന് മററ് അവകാശികൾ ആരുംതന്നെ ഇല്ലെന്ന് അറിവായിരിക്കുന്നു.

(4)

നം. 1092/83/B3. 1983 സെപ്റ്റംബർ 2.

പാലക്കാട് ജില്ല, ആലത്തൂർ താലൂക്ക്, പുതിയങ്കം അംശം ദേശത്ത് മേനിൽ വീട്ടിൽ മരിച്ച കോരുമേനോൻ ഭാര്യ എം. കല്യാണിക്കുട്ടിഅമ്മ അവകാശ സർട്ടിഫിക്കററ് നൽകുന്നതിനായി സമർപ്പിച്ച അപേക്ഷയെക്കുറിച്ച് അന്വേഷിച്ചതിൽ എ. കോരുമേനോൻ 16-12-1982-ൽ നിര്യാതനായെന്നും ടിയാന്റെ അനന്തരാവകാശികൾ താഴെപ്പറയുന്നവർ മാത്രമാണെന്നും അറിവായിരിക്കുന്നു. ടിയാന്റെ അനന്തരാവകാശികൾ താഴെ പറയുന്നവർ മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നത് സംബന്ധിച്ച് ആർക്കെങ്കിലും നിയമോചിതമായ ആക്ഷേപം ഉള്ളപക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധീകരിക്കുന്ന തീയതി മുതൽ 30 ദിവസത്തിനകം ആയത് അവർ ഈ ഓഫീസിൽ നേരിട്ട് ഹാജരായി ബോധിപ്പിക്കേണ്ടതാണെന്നും തപാൽ മാർഗ്ഗമോ നിശ്ചിത അവധി കഴിഞ്ഞോ ലഭ്യമാകുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ലെന്നും ഇതിനാൽ പരസ്യം ചെയ്യുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | M. കല്യാണിക്കുട്ടി അമ്മ | ഭാര്യ | 75 |
| 2 | M. മഹാലക്ഷ്മി | മകൾ | 55 |
| 3 | M. സരസ്വതി | ,, | 54 |
| 4 | M. കാർത്ത്യായനി | ,, | 53 |
| 5 | M. നാരായണൻ | മകൻ | 50 |
| 6 | M. ശാരദ | മകൾ | 47 |
| 7 | M. ചന്ദ്രശേഖരൻ | മകൻ | 45 |
| 8 | M. ശിവശങ്കരൻ | ,, | 42 |
| 9 | M. സോമകുമാരൻ | ,, | 35 |
| 10 | M. ഗംഗാദേവി | മകൾ | 33 |

മേൽപ്രസ്താവിച്ചവർ ഒഴികെ പരേതന് മററ് അവകാശികൾ ആരും തന്നെ ഇല്ലെന്ന് അറിവായിരിക്കുന്നു.

നിരതദ്രവ്യം.—50 രൂപ.

| റെയിഞ്ചിന്റെ പേര് | ലേലത്തീയതി | | |
|---|---|---|---|
| | ഒക്ടോബർ 1983 | നവംബർ 1983 | ഡിസംബർ 1983 |
| തേക്കടി റെയിഞ്ച് | 27 | 29 | 28 |
| വള്ളക്കടവ് റെയിഞ്ച് | 28 | 30 | 29 |

എൻ. വി. ത്രിവേദിബാബു,
തേക്കടി. വൈൽഡ്‌ലൈഫ് പ്രിസർവേഷൻ ഓഫീസർ.

## TIMBER SALES DIVISION, KALADY

(1)

പുനർലേലപ്പരസ്യം

കെ. എ. 2—1156/83. 1983 സെപ്റ്റംബർ 12.

ഈ ഡിവിഷനിൽപ്പെട്ട മുടിക്കൽ ഡിപ്പോയിൽ നിന്നും 26—4—1983-ലെ ലേലത്തിൽ വീനിയേഴ്സ് ആൻഡ് ലാമിനേഷൻ (ഇൻഡ്യ) ലിമിറ്റഡ്, എം. ജി. റോഡ്, കൊച്ചിൻ എന്ന കമ്പനി ലേലത്തിൽ പിടിച്ചതും എന്നാൽ ലേലവ്യവസ്ഥകളനുസരിച്ച് യഥാസമയം ലേലത്തുക ഒടുക്കി നീക്കം ചെയ്യപ്പെടാതെ കിടക്കുന്നതും താഴെ പട്ടികയിൽ വിവരിക്കുന്നതുമായ ഈട്ടിത്തടികൾ ടിയാന്റെ നഷ്ടോത്തരവാദിത്വത്തിന്മേൽ ഡിവിഷണൽ ഫോറസ്റ്റാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റുദ്യോഗസ്ഥനോ 25—10—1983 പകൽ 10 മണിക്ക് മുടിക്കൽ ഡിപ്പോയിൽവച്ച് പരസ്യമായി വീണ്ടും ലേലം ചെയ്തുവിൽക്കുന്നതാണ്. ലേലം 7—12—1982-ലെ കേരള ഗസറ്റിലെ 523 മുതൽ 526 വരെയുള്ള പേജുകളിൽ വിവരിക്കുന്ന ലേലവ്യവസ്ഥകൾക്ക് വിധേയമായിരിക്കും. കൂടുതൽ വിവരങ്ങൾക്ക് മുടിക്കൽ ഡിപ്പോയിൽ അന്വേഷിക്കുക.

പട്ടിക

| ലോട്ടു നമ്പർ | ഇനവിവരം | തടികളുടെ എണ്ണം | ക്യു.മീ. |
|---|---|---|---|
| 78 | ഈട്ടി ഒന്നാംതരം C | 1 | 0.973 |
| 208 | ഈട്ടി ഒന്നാംതരം B | 1 | 1.613 |
| 212 | ഈട്ടി ഒന്നാംതരം C | 1 | 1.458 |
| 226 | ഈട്ടി ഒന്നാംതരം C | 1 | 0.795 |
| 334 | ഈട്ടി ഒന്നാംതരം B | 1 | 2.278 |
| 354 | ഈട്ടി ഒന്നാംതരം C | 1 | 1.049 |
| | ആകെ | 6 | 8.168 |

(2)

ഈട്ടി ലേലപ്പരസ്യം

KA2—2475/83. 1983 സെപ്റ്റംബർ 17.

ഈ ഡിവിഷനിൽപ്പെട്ട മുടിക്കൽ ഡിപ്പോയിൽ അട്ടിവച്ചിരിക്കുന്ന ഈട്ടിത്തടികൾ താഴെ പട്ടികയിൽ കൊടുത്തിരിക്കുന്ന തീയതിയിലും സമയത്തും കാലടി ഡിവിഷണൽ ഫോറസ്റ്റാഫീസറോ, അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റുദ്യോഗസ്ഥനോ പരസ്യമായി ലേലം ചെയ്തു വില്ക്കുന്നതാണ്. ലേലം 7—12—1982-ലെ കേരള ഗസറ്റ് 523 മുതൽ 526 വരെയുള്ള പേജുകളിൽ വിവരിക്കുന്ന ലേലനിബന്ധനകൾക്കു വിധേയമായിരിക്കും. കൂടുതൽ വിവരങ്ങൾക്ക് മുടിക്കൽ ഡിപ്പോയിൽ അന്വേഷിക്കുക.

നിരതദ്രവ്യം.—1000 രൂപ.

പട്ടിക

| | |
|---|---|
| ഡിപ്പോയുടെ പേര്: | മുടിക്കൽ |
| ലേലത്തീയതിയും സമയവും: | 25—10—1983 10 a.m. |
| ഈട്ടി ഒന്നാം തരം | 15 cum. |
| ,, രണ്ടാം തരം | 25 ,, |
| ,, മൂന്നാം തരം | 15 ,, |
| ,, നാലാം തരം | 15 ,, |

പി. എം. കുട്ടിക്കമ്മദ്,
കാലടി. ഡിവിഷണൽ ഫോറസ്റ്റാഫീസർ.

## MALAYATTUR DIVISION

(1)

തടി, കഴ ലേലപ്പരസ്യം

സി. 2—11138/81. 1983 സെപ്റ്റംബർ 14.

ഈ ഡിവിഷനിലെ കോടനാട് റെയിഞ്ചിൽപ്പെട്ട 1971, 1972, 1974, 1975 ഇല്ലന തേക്ക് തോട്ടങ്ങളിൽ നിന്നും, അങ്കമാലി, ഇടമലയാർ റോഡ് വീതികൂട്ടുന്നതിനുവേണ്ടി ഇടമലയാർ ഇറിഗേഷൻ പ്രോജക്ട് അധികാരികൾ മുറിച്ച് റോഡരുകിൽ തന്നെ അട്ടിവച്ചിരിക്കുന്നതും താഴെ പട്ടികയിൽ വിവരിക്കുന്നതുമായ തേക്ക് തടികളും, കഴകളും 7—12—1982-ലെ ഗസറ്റിൽ ഫോറസ്റ്റ് ഷീറ്റ് 523 മുതൽ 526 വരെ പേജുകളിൽ കാലടി ഡിവിഷണൽ ഫോറസ്റ്റാഫീസർ പ്രസിദ്ധീകരിച്ചിട്ടുള്ള ലേലനിബന്ധനകൾക്ക് വിധേയമായി 26—10—1983 പകൽ 11 മണിക്ക് മലയാറ്റൂർ ഡിവിഷണൽ ഫോറസ്റ്റാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റുദ്യോഗസ്ഥനോ കോടനാട് റെയിഞ്ചാഫീസിൽവച്ച് പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാകുന്നു. ലേലം കൊള്ളുന്നയാൾ ലേലസംഖ്യയുടെ മൂന്നിലൊന്നോ 10,000 (പതിനായിരം) രൂപയോ ഏതു കുറവ് ആ തുക നിരതദ്രവ്യം ഉൾപ്പെടെ അപ്പോൾത്തന്നെ കെട്ടിവയ്ക്കേണ്ടതാണ്. ലേലസംഖ്യ 1000 (ആയിരം) രൂപയോ അതിൽ കുറവോ ആണെങ്കിൽ മുഴുവൻ സംഖ്യയും അപ്പോൾത്തന്നെ കെട്ടിവയ്ക്കേണ്ടതാണ്.

പട്ടികയിൽ വിവരിക്കുന്ന കഴകളിൽനിന്നും കേരളാ സ്റ്റേറ്റ് ഇലക്ട്രിസിറ്റി ബോർഡ്, പി. ആന്റ് ടി. എന്നീ വകുപ്പുകൾ തെരഞ്ഞെടുത്തതിനുശേഷം ബാക്കിവരുന്ന കഴകൾ മാത്രമേ ലേലത്തിൽ ഉൾപ്പെടുത്തി വിൽക്കുകയുള്ളൂ. കൂടുതൽ വിവരങ്ങൾ കോടനാട് റെയിഞ്ചാഫീസിൽനിന്നോ, ഈ ആഫീസിൽനിന്നോ അറിയാവുന്നതാണ്.

പട്ടിക

| ഇനവിവരം | | എണ്ണം | അളവ് ഘനമീറ്റർ |
|---|---|---|---|
| തേക്ക് കഴകൾ | മൂന്നാംതരം | 8 | |
| ടി | നാലാംതരം | 105 | |
| ടി | അഞ്ചാംതരം | 122 | |
| കപ്പുകാൽ | | 62 | |
| തേക്ക്തടികൾ | | 7 | 0.442 |
| ടി | ഷോർട്ട്ലോഗ് | 1 | 0.035 |

നിരതദ്രവ്യം.—1000 രൂപ.

(2)

പുനർ ലേലപ്പരസ്യം

എൽ.സി. 1—3607/80. 1983 സെപ്റ്റംബർ 19.

ഭൂതത്താൻകെട്ട് അണക്കെട്ടിന്റെ ഉയരം കൂട്ടുമ്പോൾ മുങ്ങിപ്പോകുവാൻസാദ്ധ്യതയുള്ള കുട്ടമ്പുഴ റെയിഞ്ചിലെ തട്ടേക്കാട് സബ്മെർജിബിൾ ഏരിയായിൽ ആളുകൾ അനധികൃതമായി കൃഷിചെയ്തിരുന്നതും, 31—5—1983 1—6—1983 എന്നീ ദിവസങ്ങളിലെ മഹസ്സർ പ്രകാരം

സർക്കാരിലേക്ക് ഏറ്റെടുത്തിട്ടുള്ളതുമായ സ്ഥലത്തിപ്പോഴുംനിൽക്കുന്ന കപ്പ, വാഴ മുതലായ വിളകൾ നീക്കം ചെയ്യുന്നതിനുള്ള അവകാശം 5–7–1983–ലെ കേരള ഗവൺമെന്റ് ഗസറ്റിൽ ഫോറസ്റ്റ് ഷീറ്റ് 335–ാം പേജിൽ പ്രസിദ്ധീകരിച്ചിട്ടുള്ള മലയാറ്റൂർ ഡിവിഷനിലെ 1983 ജൂൺ 28–ലെ എൽ.സി. 1–3607/80 നമ്പർ പരസ്യത്തിലെ നിബന്ധനകൾക്ക് വിധേയമായി 1988 ഒക്ടോബർ മാസം 28–ാം തീയതി രാവിലെ 11 മണിക്ക് മലയാറ്റൂർ ഡിവിഷണൽ ഫോറസ്റ്റാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ ഇടമലയാറിലുള്ള കുട്ടമ്പുഴ റെയിഞ്ചാഫീസിൽ വച്ച് പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാണ്.

ലേലദിവസം ഒരു പൊതു ഒഴിവു ദിവസമായി വരുന്നപക്ഷം, ലേലം അടുത്ത പ്രവർത്തിദിവസം നിശ്ചിത സ്ഥലത്തും സമയത്തും നടത്തുന്നതാണ്.

നിരതദ്രവ്യം.—100 രൂപ.

വി. കെ. രാമചന്ദ്രൻ,

കോടനാട്. ഡിവിഷണൽ ഫോറസ്റ്റാഫീസർ.

## CHALAKUDY DIVISION

(1)

### TENDER NOTICE

No. CCl—6072/81. *19th September* 1983.

Compriitive tenders in sealed covers for the work of extraction of Timber and Firewood from the marked trees mentioned in the Schedulo hereto attached are invited by the undersigned for and on behalf of the Governor of Karala from the registered contractors ('B' Class supported by a solvency for Rs. 50,000) upto 3 p.m. on 26-10-1983.

The tendrr form with detailod condition can be had from the Divisional Forest Officer, Chalakudy on payment of the cost given in the Schedule on any working day.

SCHEDULE

| | | |
|---|---|---|
| 1. | Name of plantation | 1928 Velupadom teak plantation in Palappilly Range |
| 2. | No. of trees marked | 3765 |
| 3. | Probable quantity of timber and firewood | Timber 112 cum. Firewood 713 M. Tonne |
| 4. | Place of delivery | Chalakudy Depot |
| 5. | Basic Rate | Rs. 165/m3 for timber Rs. 126/M.T. for firewood |
| 6. | E.M.D. | Rs. 2,200 |
| 7. | Period of contract | Till the end of 31-3-1984 |
| 8. | Last date of issue of Tender Form | 25-10-1983 4 p.m. |
| 9. | Last date of receipt of tender | 26-10-1983 3 p.m. |
| 10. | Date of opening of tender | 26-10-1983 3.15 p.m. |
| 11. | Value of tender form | Rs. 50+S.T. |
| 12. | Security Deposit | 10 per cent of the Contract value |

Further details can be had from the Office of the Range Officer, Palappilly and Divisional Forest Officer, Chalakudy during office hours.

If the last day for receipt of the tender happens to be a holiday the tender will be received and opened on the next working day at the Scheduled, place and time.

(2)

തൊണ്ടി ലേലപ്പരസ്യം

സിസി3-1573/83. 1983 സെപ്റ്റംബർ 23.

ചാലക്കുടി ഫോറസ്റ്റ് ഡിവിഷനിൽപ്പെട്ട താഴെ പട്ടികയിൽ പറയുന്ന റെയിഞ്ചുകളിലെ വിവിധ ഫോറസ്റ്റ് കേസുകളിലെ തൊണ്ടിത്തടികൾ അതാതു റെയിഞ്ചിനു നേരെ പട്ടികയിൽ കൊടുത്തിട്ടുള്ള തീയതികളിൽ പകൽ 11 മണിക്ക് അതാതു റെയിഞ്ചാഫീസിൽ വച്ച് ചാലക്കുടി ഡിവിഷണൽ ഫോറസ്റ്റാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റുദ്യോഗസ്ഥനോ 1982 ജൂൺ മാസം 15–ാം തീയതിയിലെ കേരള ഗവൺമെന്റ് ഗസറ്റ് പാർട്ട് III പേജ് 256–ൽ സിസി 3–96/79–ാം നമ്പറായി പരസ്യപ്പെടുത്തിയിരിക്കുന്ന ലേലവ്യവസ്ഥകൾക്ക് വിധേയമായി പരസ്യമായി ലേലം ചെയ്തുവിൽക്കുന്നതാണ്.

പട്ടിക

| റെയിഞ്ചിന്റെ പേര് | ലേലത്തീയതി | | |
|---|---|---|---|
| | ഒക്ടോബർ | നവംബർ | ഡിസംബർ |
| വെള്ളിക്കുളങ്ങര | 27–10–83 | 26–11–83 | 27–12–83 |
| പാലപ്പിള്ളി | 28–10–83 | 28–11–83 | 28–12–83 |
| പരിയാരം | 29–10–83 | 29–11–83 | 29–12–83 |

നിരതദ്രവ്യം.—100 രൂപ (നൂറു രൂപ).

എ. തോമസ്,

ചാലക്കുടി. ഡിവിഷണൽ ഫോറസ്റ്റാഫീസർ.

## VAZHACHAL DIVISION, CHALAKUDY

തൊണ്ടി ലേലപ്പരസ്യം

സി 7–2792/81. 1983 സെപ്റ്റംബർ 22.

കേരള ഗവർണ്ണർക്കുവേണ്ടി വാഴച്ചാൽ ഡിവിഷണൽ ഫോറസ്റ്റ് ഓഫീസർ പരസ്യപ്പെടുത്തുന്നത്.

ഈ ഡിവിഷനിൽപെട്ട താഴെ പറയുന്ന റെയിഞ്ചുകളിലെ വിവിധ ഫോറസ്റ്റ് കേസുകളിൽപെട്ട തൊണ്ടിത്തടികൾ, ഉരുപ്പടികൾ, മുതലായവ അതാതു റെയിഞ്ചാഫീസുകളിൽ വച്ച് അതാതിനുനേരെ കാണിച്ചിരിക്കുന്ന തീയതികളിൽ പകൽ 3 മണിക്ക് 1982 സെപ്റ്റംബർ 15–ാം തീയതിയിലെ കേരള ഗസറ്റ് ഫോറസ്റ്റ് ഷീറ്റിൽ 420–ാം പേജിൽ പറയുന്ന വ്യവസ്ഥകൾക്ക് വിധേയമായി വാഴച്ചാൽ ഡിവിഷണൽ ഫോറസ്റ്റ് ഓഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റു ഉദ്യോഗസ്ഥനോ പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാണ്. നിർദിഷ്ട ദിവസം ഒരു പൊതു ഒഴിവായി വന്നാൽ അടുത്ത പ്രവർത്തിദിവസം നിശ്ചിത സ്ഥലത്തും സമയത്തും ലേലം നടത്തുന്നതായിരിക്കും.

പട്ടിക

| റെയിഞ്ചിന്റെ പേര് | ഒക്ടോബർ | നവംബർ | ഡിസംബർ |
|---|---|---|---|
| അതിരപ്പിള്ളി | 20–10–83 | 21–11–83 | 19–12–83 |
| വാഴച്ചാൽ | 21–10–83 | 22–11–83 | 20–12–83 |
| ഷോളയാർ | 22–10–83 | 23–11–83 | 21–12–83 |
| ചാർപ്പ് | 24–10–83 | 24–11–83 | 22–12–83 |
| കൊല്ലത്തിരുമേട് | 25–10–83 | 25–11–83 | 23–12–83 |

ആർ. രാജ രാജ വർമ്മ,

ചാലക്കുടി. ഡിവിഷണൽ ഫോറസ്റ്റാഫീസർ.

## PALGHAT SPECIAL DIVISION

I

തൊണ്ടിലേലപ്പരസ്യം

O1.5224/80. 1983 സെപ്റ്റംബർ 17.

പാലക്കാട് സ്പെഷ്യൽ ഫോറസ്റ്റിന്റെ കീഴിലുള്ള പാലക്കാട്, തെങ്കര, നെന്മാറ, അഗളി എന്നീ റെയിഞ്ചുകളിലെ വിവിധ കേസുകളിൽപ്പെട്ട തൊണ്ടിസാധനങ്ങൾ അതാതു റെയിഞ്ചാഫീസുകളിൽ വെച്ച് പാലക്കാട് സ്പെഷ്യൽ ഡിവിഷണൽ ഫോറസ്റ്റാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററുദ്യോഗസ്ഥനോ താഴെ പറയുന്ന തീയതികളിൽ രാവിലെ കൃത്യം 11 മണിക്ക് 19-6-1977-ലെ കേരള ഗസററ് പാർട്ട് III-368, 369 എന്നീ പേജുകളിൽ ഈ ആഫീസിലെ 28-5-1979-ാം തീയതിയിലെ O1.6306/79 നമ്പർ പരസ്യത്തിലെ വ്യവസ്ഥകൾക്കും സാധാരണ ഡിപ്പോ ലേലവ്യവസ്ഥകൾക്കും വിധേയമായി പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാണ്.

പട്ടിക

| റെയിഞ്ച് | ഒക്ടോബർ | നവമ്പർ | ഡിസംബർ |
|---|---|---|---|
| പാലക്കാട് | 12-10-1983 | 14-11-1983 | 12-12-1983 |
| അഗളി | 16-10-1983 | 18-11-1983 | 19-12-1983 |
| നെന്മാറ | 20-10-1983 | 21-11-1983 | 20-12-1983 |
| തെങ്കര | 25-10-1983 | 25-11-1983 | 26-12-1983 |

മുകളിൽ പറഞ്ഞ ദിവസം ഒരു പൊതുഒഴിവുദിവസമായി വന്നാൽ അടുത്ത പ്രവർത്തിദിവസം നിശ്ചിത സമയത്തും സ്ഥലത്തും വെച്ച് ലേലം നടത്തുന്നതാണ്.

II

പുനർലേലപ്പരസ്യം

ഇ3.3044/80. 1983 സെപ്റ്റംബർ, 17.

കേരള ഫോറസ്ററ് ആക്ടിലെ സെക്ഷൻ 61 (എ) പ്രകാരം സർക്കാരിലേക്ക് കണ്ടുകെട്ടിയതും പാലക്കാട് സ്പെഷ്യൽ റെയിഞ്ചാഫീസ് പരിസരത്ത് സൂക്ഷിച്ചിരിക്കുന്നതുമായ താഴെപ്പറയുന്ന തൊണ്ടിസാധനങ്ങൾ 1983 ഒക്ടോബർമാസം 19-ാം തീയതി ബുധനാഴ്ച പകൽ 11 മണിക്ക് പാലക്കാട് സ്പെഷ്യൽ ഡിവിഷണൽ ഫോറസ്റ്റാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററുദ്യോഗസ്ഥനോ പാലക്കാട് സ്പെഷ്യൽ റെയിഞ്ചു പരിസരത്തുവച്ച് താഴെ പറയുന്ന ലേലനിബന്ധനകൾക്കു വിധേയമായി പരസ്യമായി വിൽക്കുന്നതാകുന്നു. പരസ്യപ്പെടുത്തിയ ദിവസം ഒരു പൊതു ഒഴിവുദിവസമായി വരുന്നപക്ഷം അടുത്ത പ്രവർത്തിദിവസം നിശ്ചിത സമയത്തും സ്ഥലത്തും വെച്ച് ലേലം നടത്തുന്നതായിരിക്കും.

കാളകൾ — 3 എണ്ണം

1. ലേലത്തിൽ പങ്കു ചേരുവാൻ ആഗ്രഹിക്കുന്നവർ തൊണ്ടിസാധനങ്ങൾ പരിശോധിച്ച് തൃപ്തിപ്പെടേണ്ടതും നിരതദ്രവ്യമായി 509 രൂപ ലേലത്തിനു മുൻപായി കെട്ടിവയ്ക്കേണ്ടതുമാകുന്നു.

2. ലേലം കഴിഞ്ഞ ഉടൻതന്നെ മുഴുവൻ ലേലസംഖ്യയും (നിരതദ്രവ്യം കഴിച്ച്) വിളിക്കുന്ന ലേലക്കാരൻ കെട്ടിവയ്ക്കേണ്ടതാണ്. അങ്ങിനെ ചെയ്യാത്ത പക്ഷം നിരതദ്രവ്യം സർക്കാരിലേക്ക് കണ്ടുകെട്ടുന്നതും ടിയാന്റെ നഷ്ടോത്തരവാദിത്വത്തിൽ മറുലേലം ചെയ്യുന്നതുമായിരിക്കും.

3. ലേലം സ്ഥിരപ്പെടുത്തിയ കല്പന കൈപ്പററി 15 ദിവസത്തിനുള്ളിൽ ലേലക്കാരൻ സ്വന്തം ചെലവിൽ തൊണ്ടിസാധനങ്ങൾ നീക്കം ചെയ്യേണ്ടതും അങ്ങിനെ ചെയ്യാത്ത പക്ഷം സാധാരണ ഡിപ്പോ ലേലവ്യവസ്ഥകൾ അനുസരിച്ച് തറവാടക ലേലക്കാരനിൽനിന്നും വസൂൽ ചെയ്യുന്നതുമാണ്.

4. ലേലത്തെ സംബന്ധിച്ച കൂടുതൽ വിവരങ്ങൾക്ക് ഈ ആഫീസിലോ പാലക്കാട് സ്പെഷ്യൽ റെയിഞ്ചാഫീസിലോ അന്വേഷിക്കേണ്ടതാണ്.

ടി. വി. വേലുഗോപാലൻ,
പാലക്കാട്-2. ഡിവിഷണൽ ഫോറസ്റ്റാഫീസർ.

---

## PALGHAT DIVISION

I

തൊണ്ടി ലേലപ്പരസ്യം

ര. 2109/83. 1983 സെപ്റ്റംബർ 15.

കേരള ഫോറസ്ററ് ആക്ടിലെ സെക്ഷൻ 61 (എ) വകുപ്പ് പ്രകാരം സർക്കാരിലേക്ക് കണ്ടുകെട്ടിയതും ഒലവക്കോട് (ടി) റെയിഞ്ചാഫീസ് പരിസരത്ത് സൂക്ഷിച്ചിരിക്കുന്നതുമായ താഴെ പറയുന്ന തൊണ്ടിസാധനങ്ങൾ 1983 ഒക്ടോബർ 12-ാം തീയതി ബുധനാഴ്ച പകൽ 11 മണിക്ക് ഒലവക്കോട് റെയിഞ്ചാഫീസിൽവച്ച് പാലക്കാട് ഡിവിഷണൽ ഫോറസ്റ്റാഫീസറോ, അദ്ദേഹം അധികാരപ്പെടുത്തുന്ന മററുദ്യോഗസ്ഥനോ പരസ്യമായി ലേലംചെയ്തു വിൽക്കുന്നതാണ്. അന്നേദിവസം ഒരു പൊതു അവധിയായി പ്രഖ്യാപിക്കപ്പെട്ടാൽ അടുത്ത പ്രവർത്തിദിവസം അതേ സമയത്തും സ്ഥലത്തുംവച്ച് ലേലം നടത്തുന്നതായിരിക്കും.

തൊണ്ടിസാധനങ്ങൾ

| | |
|---|---|
| കാളവണ്ടി | 1 എണ്ണം |
| കാളകൾ | 2 എണ്ണം |
| തേക്കുതടികൾ | 0.129 ക്യു. മീ. |
| ഇരുമ്പുകഴകൾ | 15 എണ്ണം |
| കാട്ടുകഴകൾ | 35 എണ്ണം |

നിരതദ്രവ്യം.—190 രൂപ.

ലേലത്തിൽ പങ്കുചേരാൻ ആഗ്രഹിക്കുന്നവർ തൊണ്ടിസാധനങ്ങൾ പരിശോധിച്ച് തൃപ്തിപ്പെടേണ്ടതാണ്. ലേലംകൊള്ളാൻ ഉദ്ദേശിക്കുന്നവർ ലേലം തുടങ്ങുന്നതിനു മുൻപായി തൊണ്ടി സാധനങ്ങൾക്ക് നിരതദ്രവ്യം കെട്ടിവയ്ക്കേണ്ടതാണ്. വിളിക്കുന്ന ലേലക്കാരൻ നിരതദ്രവ്യം കഴിച്ചുള്ള തുക മുഴുവൻ ഉടൻതന്നെ അടയ്ക്കേണ്ടതും ലേലം സ്ഥിരപ്പെടുത്തി അറിയിക്കുന്ന തീയതി മുതൽ 7 ദിവസത്തിനകം നിയമപ്രകാരമുള്ള വില്പന നികുതി ഒടുക്കി സാധനങ്ങൾ നീക്കംചെയ്തുകൊണ്ടു പോകേണ്ടതുമാണ്. അങ്ങിനെ ചെയ്യാത്ത പക്ഷം ലേലക്കാരൻ കെട്ടിവച്ച സംഖ്യ സർക്കാരിലേക്ക് കണ്ടുകെട്ടുന്നതും ലേലക്കാരന്റെ നഷ്ടോത്തരവാദിത്വത്തിൽ വീണ്ടും ലേലംചെയ്യുന്നതുമാണ്.

ലേലത്തെ സംബന്ധിച്ച കൂടുതൽ വിവരങ്ങൾക്ക് ഈ ആഫീസിലോ ഒലവക്കോട് റെയിഞ്ചാഫീസിലോ അന്വേഷിക്കുക.

II

തടി ലേലപ്പരസ്യം

ജി. 1-4672/83. 1983 സെപ്റ്റംബർ 16.

ഈ ഡിവിഷനിലെ താഴെ പട്ടികയിൽ വിവരിക്കുന്ന തടികൾ, വിറക്, മുതലായവ സാധാരണ ഡിപ്പോ ലേല വ്യവസ്ഥകൾക്ക് വിധേയമായി പാലക്കാട് ഡിവിഷണൽ

ഫോറസ്റ്റ് ആഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റുദ്യോഗസ്ഥനോ പട്ടികയിൽ കാണിച്ച സ്ഥലത്തും സമയത്തും പരസ്യമായി ലേലംചെയ്തു വിൽക്കുന്നതായിരിക്കും. ലേലദിവസം ഒരു പൊതു അവധിയായി പ്രഖ്യാപിക്കപ്പെട്ടാൽ ലേലം അടുത്ത പ്രവർത്തിദിവസം നിശ്ചിത സമയത്തും സ്ഥലത്തുംവച്ച് നടത്തുന്നതായിരിക്കും.

ലേലത്തെ സംബന്ധിച്ച കൂടുതൽ വിവരങ്ങൾക്ക് 25-1-1983-ലെ കേരള ഗസററിലെ 49 മുതൽ 58 വരെ പേജുകളിലുള്ള ലേല നിബന്ധനകൾ നോക്കുകയോ ഈ ആഫീസിലോ ഒലവക്കോട്, മണ്ണാർക്കാട് എന്നീ റെയിഞ്ചാഫീസുകളിലോ അന്വേഷിക്കുകയോ ചെയ്യുക.

പട്ടിക

| ഇനം | ഏകദേശ അളവ് | ലേലദിവസവും, സ്ഥലവും, സമയവും. |
|---|---|---|
| തേക്ക് 2, 3 | 458 ക്യു. മി. | 1982 എഫ്. എഫ്. ഇ. വാളയാറിൽവച്ച് 20.10.1983-ന് കാലത്ത് 10 മണിക്ക് |
| തേക്ക് നീളംകുറഞ്ഞവ 2, 3, 4 | 1 ക്യു. മി. | |
| തേക്കു കഴകൾ 1, 2, 3 | 1988 എണ്ണം | |
| തേക്കു ബില്ലററ്സ് | 3.5 മെ. ടൺ | |
| (അട്ടിവെച്ച സ്ഥലം: 1982 എഫ്എഫ്ഇ) | | |
| തേക്ക് 2 | 2 ക്യു.മീ. | |
| (അട്ടിവെച്ച സ്ഥലം: വാളയാറിലെ ക്വാർട്ടേഴ്സ് പരിസരത്ത്) | | |
| തേക്കുകഴകൾ 1, 2, 3 | 416 എണ്ണം | മണ്ണാർക്കാട് ഡിപ്പോവിൽവച്ച് 18-10-1983-ന് കാലത്ത് 10 മണിക്ക് |
| (അട്ടിവെച്ച സ്ഥലം: മണ്ണാർക്കാട് ഡിപ്പോ) | | |
| വാക | 8 ക്യു.മീ. | |
| വാകവിറക് | 2 മെ. ടൺ. | |
| (അട്ടിവെച്ച സ്ഥലം: തിരുവിഴാംകുന്ന് റെസ്റ്റ്ഹൗസ് പരിസരത്ത്) | | |

നിരതദ്രവ്യം:—1000 രൂപ.

കുറിപ്പ്:—ലേലത്തിൽ പങ്കെടുക്കാൻ ഉദ്ദേശിക്കുന്ന ഓരോരുത്തരും നിരതദ്രവ്യം അടയ്ക്കുന്നതിനു മുൻപായി അവരവരുടെ പേരും മേൽവിലാസവും ഒപ്പും ശരിയാണെന്നുള്ളതിന്റെ തെളിവിലേക്കായി വില്ലേജ് ആഫീസർമാർ സാക്ഷ്യപ്പെടുത്തിയ ഒരു സർട്ടിഫിക്കററ് ഹാജരാക്കേണ്ടതാണ്.

പാലക്കാട്.

എസ്. പി. സിംഗ്,
ഡിവിഷണൽ ഫോറസ്ററാഫീസർ.

## TIMBER SALES DIVISION, KOZHIKODE

### I

പുനർലേലപ്പരസ്യം

നമ്പർ ടി. 2924/83. 1983 സെപ്റ്റംബർ 17.

ഈ ഡിവിഷന്റെ കീഴിലുള്ള ബാവലി ഡിപ്പോയിൽ നിന്നും താഴെ പറയുന്നയാറം 21.6.1983-ന് ലേലത്തിൽ പിടിച്ചതും ലേലനിബന്ധനകൾ അനുസരിച്ച് ബാക്കി വിലയും മററും അടച്ച് നീക്കംചെയ്യാതെ ഡിപ്പോയിൽ കിടക്കുന്ന താഴെ പറയുന്ന തടികൾ ടിയാന്റെ നഷ്ടോത്തരവാദിത്വത്തിൽ 25-10-1983-ന് കോഴിക്കോട് ടിമ്പർ സെയിൽസ് ഡിവിഷണൽ ഫോറസ്ററ് ആഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറേറതെങ്കിലും ഉദ്യോഗസ്ഥനോ സാധാരണ ഡിപ്പോ ലേലവ്യവസ്ഥകൾക്ക് വിധേയമായി, സാധാരണ ഡിപ്പോ ലേലത്തോടൊപ്പം പരസ്യമായി മറുലേലം ചെയ്തു വിൽക്കുന്നതായിരിക്കും.

| പേരും വിലാസവും | ഇനവിവരം | അളവ് | ക്യു.മീ. |
|---|---|---|---|
| പി. വി. ഷരീഫ്, കൊടിഞ്ഞി പി. ഒ., തിരൂരങ്ങാടി, മലപ്പുറം ഡിസ്ട്രിക്ററ് | ചടച്ചി | 85 | 33.007 |
| | വേങ്ങ | 39 | 10.936 |
| | കരിമരുത് | 61 | 30.179 |
| | പാല | 1 | 0.088 |
| | ചോര് | 2 | 0.390 |
| | പട്ടു | 91 | 24.872 |
| | | 279 | 99.272 |

### II

ലേലപ്പരസ്യം

സി. 921/83. 1983 സെപ്റ്റംബർ 24.

മെസേർസ് പരാഗ് പ്ലൈവുഡ്സ്, ഇരിണാവ്, കണ്ണൂർ ജില്ല എന്ന കമ്പനിക്ക് കല്ലേറത്ത് ഡെപ്പോവിൽ നിന്നും 11-6-1983-ന്റെ 35/83 എന്ന നമ്പർ ബില്ല് പ്രകാരം അനുവദിച്ചതും കമ്പനി കൃത്യസമയത്തിനുള്ളിൽ പണമടയ്ക്കാൻ വീഴ്ച വരുത്തിയതുമായ 7.053 ക്യു.മീററർ (3.181 ക്യു. മീററർ പുന്നയും 3.872 ക്യു. മീററർ വെള്ളപ്പയിനും) പ്ലൈവുഡ് തടികൾ കമ്പനിയുടെ നഷ്ടോത്തരവാദിത്വത്തിൽ 1983 ഒക്ടോബർ 13-ാം തീയതി നിലവിലുള്ള ലേല നിബന്ധനകൾക്ക് വിധേയമായി പരസ്യമായി ലേലം ചെയ്ത് വിൽക്കുന്നതാണ്.

ബാബുജി എ. ജോർജ്ജ്,
കോഴിക്കോട്-11. ഡിവിഷണൽ ഫോറസ്ററാഫീസർ.

## NEMMARA DIVISION

പുനർലേലപ്പരസ്യം

എ2. 445/83. 1983 സെപ്റ്റംബർ 19.

ഈ ഡിവിഷനിൽ സുതം റെയിഞ്ചിൽനിന്നും 11.1.1983, 27-5-1983 എന്നീ തീയതികളിലെ പ്രഥമ ലേലത്തിലും പുനർലേലത്തിലും താഴെ പറയുന്നവർ വിളിച്ചെടുത്തതും ലേലവ്യവസ്ഥകളനുസരിച്ച് ബാക്കി വില അടച്ച് നീക്കം ചെയ്യപ്പെടാതെ കിടക്കുന്നതും താഴെ

പട്ടികയിൽ വിഴ്ചക്കാരുടെ നേരെ കാണിച്ചിട്ടുള്ളതുമായ ലോട്ടുകളിലുള്ള തേക്കു തടികളും, കഴകളും, ബില്ലററും ടിയാൻമാരുടെ നഷ്ടോത്തരവാദിത്വത്തിൽ ഡിപ്പാർട്ടുമെന്റിൽ നിലവിലുള്ള ലേല നിബന്ധനകൾക്കു വിധേയമായി [illegible] റെയിഞ്ചാഫീസിൽ വച്ച് 1983 ഒക്ടോബർ മാസം 26-ാം തീയതി പകൽ 11 മണിക്ക് നെന്മാറ ഡിവിഷണൽ ഫോറസ്റ്റാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററുദ്യോഗസ്ഥനോ പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാണ്. ലേലദിവസം പൊതു അവധിയായി വന്നാൽ അടുത്ത പ്രവൃത്തിദിവസം നിശ്ചിത സ്ഥലത്തും സമയത്തും ലേലം നടത്തുന്നതായിരിക്കും.

പട്ടിക

| വിഴ്ചക്കാരുടെ പേരും മേൽവിലാസവും | ലോട്ടുനമ്പർ | ഇനം | എണ്ണം | അളവ് |
|---|---|---|---|---|
| 1. ശ്രീ. എ. മാടാർ, ഡോർ നമ്പർ 61, വെങ്കണ്ണായ് സ്ട്രീററ്, പൊള്ളാച്ചി (11-1-1983-ാം തീയതിയിലെ പ്രഥമ ലേലത്തിൽ വിളിച്ചെടുത്ത ആൾ) | 28 | തേക്കുതടി മൂന്നാംതരം (ബി) | 29 | 7.733 ക്യു. മീ. |
| | 32 | ,, | 26 | 6.479 ,, |
| | 39 | ,, | 27 | 6.845 ,, |
| | 45 | ,, | 28 | 6.998 ,, |
| | 93 | തേക്കുതടി നീളം കുറഞ്ഞത് നാലാംതരം | 11 | 0.781 ,, |
| 2. ശ്രീ. എം. വെള്ളച്ചാമി, 22/2 കാളിയമ്മൻകോവിൽ സ്ട്രീററ്, കുംഭം, മധുരൈ (27-5-1983-ലെ പുനർലേലത്തിൽ വിളിച്ചെടുത്ത ആൾ) | 116 | തേക്കിൻകഴ മൂന്നാംതരം | 50 | |
| | 117 | ,, | 35 | |
| | 118 | തേക്ക് ബില്ലററ് | | 20 മെ.ടൺ |
| | 119 | ,, | | 20 ,, |
| | 120 | ,, | | 20 ,, |

നെന്മാറ.

പി. പ്രസാദ ബാബു,
ഡിവിഷണൽ ഫോറസ്റ്റാഫീസർ.

---

## WYNAD DIVISION

### REAUCTION SALE NOTICE

Cl. 3651/82. *17th September* 1983.

It is hereby notified that the undermentioned quantity of timber teak poles and teak billets which was bid in auction sale at Begur Range on 23-4-1983 by Sri Iqbal Ahamed, Fathima Manzil, Door No. 4715, I Cross, N.R. Mohalla, Mysore and who has defaulted to pay the balance sale value will be put up for resale by the Divisional Forest Officer, Wynad or any other officer authorised for the purpose at the place, date and time noted in the schedule below at the risk and loss of the above defaulters.

2. E.M.D. Rs. 1000.

3. The other conditions of the sale will be the same as those notified in this office even No. dated 22-3-1983 and published in Kerala Gazette dated 12-4-1983 vide page 220.

SCHEDULE

| *Name of Range and Depot* | *Particulars* | | |
|---|---|---|---|
| *Begur Range* | | | |
| Road side depots of different Teak Plantations of Begur Range | Teak timber | 70.219 | Cum |
| | Teak Poles IA | 10 | Nos. |
| | ,, IB | 7 | ,, |
| | ,, IIB | 144 | ,, |
| | ,, IIC | 227 | ,, |
| | ,, III | 429 | ,, |
| | ,, V | 955 | ,, |
| | Kappukkals | 3006 | ,, |
| | Teak Billets | 47.70 | MT |

*Date, time and place of sale.*—On 13-10-1983 at 11 a.m. at Divisional Forest Office, Manantoddy.

Manantoddy.

K. NANU NAIR,
*Divisional Forest Officer.*

Reg. No. KL/TV(N)/12

# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXVIII] Trivandrum, Tuesday, 4th October 1983/12th Asvina 1905 (Saka [No. 39

## PART III

## Department of Health Services

നോട്ടീസ്

നമ്പർ പി. ആൻഡ് ഇ. 2-99796/83/ആ. വ. 1983 സെപ്റ്റംബർ 19.

കേരള ഗവൺമെന്റ് നേഴ്സിംഗ് സ്കൂളുകളിൽ 1984 ജനുവരിയിൽ ആരംഭിക്കുന്ന പരിശീലനത്തിനായി പ്രീഡിഗ്രി പാസ്സായ പെൺകുട്ടികളിൽ നിന്നുമാത്രം ആരോഗ്യ വകുപ്പ് ഡയറക്ടർ അപേക്ഷകൾ ക്ഷണിച്ചുകൊള്ളുന്നു. അപേക്ഷകർക്ക് 1983 ജനുവരി ഒന്നിന് 17 വയസ്സിൽ കുറയാനോ 23 വയസ്സ് തികയാനോ പാടില്ല. വിശദ വിവരങ്ങൾ ഹെൽത്ത് സർവ്വീസ് ഡയറക്ടറേറ്റ്, ജില്ലാ മെഡിക്കൽ ആഫീസുകൾ, ഗവൺമെന്റ് നേഴ്സിംഗ് സ്കൂളുകൾ എന്നിവിടങ്ങളിൽ നിന്നും അറിയാവുന്നതാണ്. അപേക്ഷാഫാറവും പ്രോസ്പെക്ടസും നേരിട്ട് വാങ്ങാനുദ്ദേശിക്കുന്നവർ 10 രൂപയും തപാൽമാർഗ്ഗം ലഭിക്കേണ്ടവർ 15 രൂപയും ഏതെങ്കിലും ഗവൺമെന്റ് ട്രഷറിയിൽ "080 മെഡിക്കൽ എ. അലോപ്പതി മെഡിക്കൽ (എഫ്) മറ്റു വരവുകൾ (6) മററിനങ്ങൾ—പലവക" എന്ന അക്കൗണ്ടിൽ അടച്ച രസീത് സഹിതം ജില്ലാ നേഴ്സിംഗ് സ്കൂൾ സൂപ്രണ്ടിന്റെ (ഇടുക്കി, മലപ്പുറം, വയനാട്, പത്തനംതിട്ട ഒഴികെ) പേർക്ക് അപേക്ഷിച്ചാൽ അവിടെ നിന്നും ലഭിക്കുന്നതാണ്. പൂരിപ്പിച്ച അപേക്ഷകൾ 1983 ഒക്ടോബർ 31-ാം തിയതി വൈകിട്ട് 5 മണിക്ക് മുൻപ് ലഭിക്കത്തക്കവണ്ണം അപേക്ഷകർ അയയ്ക്കേണ്ടതാണ്. ഇടുക്കി, മലപ്പുറം, വയനാട് എന്നീ ജില്ലകളിൽ നിന്നുമുള്ള അപേക്ഷകൾ യഥാക്രമം കോട്ടയം, കോഴിക്കോട്, കണ്ണൂർ എന്നിവിടങ്ങളിലെ ജില്ലാ നേഴ്സിംഗ് സൂപ്രണ്ടുമാർക്ക് അയയ്ക്കേണ്ടതാണ്.

പത്തനംതിട്ട ജില്ലയിലെ അപേക്ഷകർ തങ്ങളുടെ എസ്. എസ്. എൽ. സി. ബുക്കിൽ ഏതു ജില്ലയുടെ പേരാണോ കൊടുത്തിട്ടുള്ളത് ആ ജില്ലയിലെ നേഴ്സിംഗ് സ്കൂളിൽ നിന്നും അപേക്ഷാഫാറം വാങ്ങേണ്ടതും പൂരിപ്പിച്ച അപേക്ഷകൾ അയയ്ക്കേണ്ടതുമാകുന്നു.

ഡയറക്ടറേറ്റ് ഓഫ് ഹെൽത്ത് സർവ്വീസസ്,
തിരുവനന്തപുരം.

(ഒപ്പ്)
ആരോഗ്യവകുപ്പ് ഡയറക്ടർക്കുവേണ്ടി.

### ജനറൽ നേഴ്സിംഗ് കോഴ്സ്, കേരള

### പ്രോസ്പെക്ടസ്

ഹെൽത്ത് സർവ്വീസസ് ഡിപ്പാർട്ടുമെന്റിൽ 1984-ാമാണ്ട് ജനുവരിയിൽ ആരംഭിക്കുന്ന ജനറൽ നേഴ്സിംഗ് പരിശീലനത്തിന് ചേരുന്നതിന് താഴെ പറയുന്ന യോഗ്യത ഉള്ള പെൺകുട്ടികളിൽ നിന്നും അപേക്ഷകൾ ക്ഷണിച്ചുകൊള്ളുന്നു.

1. അപേക്ഷകൾ അതാതു ജില്ലാ നേഴ്സിംഗ് സ്കൂൾ സൂപ്രണ്ടിന്റെ പേർക്ക് അയയ്ക്കേണ്ടതാണ്. എന്നാൽ ഇടുക്കി ജില്ലയിലേക്കുള്ള അപേക്ഷകൾ കോട്ടയം നേഴ്സിംഗ് സ്കൂൾ സൂപ്രണ്ടിനും മലപ്പുറം ജില്ലയിലേക്കുള്ള അപേക്ഷകൾ കോഴിക്കോട് നേഴ്സിംഗ് സ്കൂൾ സൂപ്രണ്ടിനും വയനാട് ജില്ലയിലേക്കുള്ള അപേക്ഷകൾ കണ്ണൂർ നേഴ്സിംഗ് സ്കൂൾ സൂപ്രണ്ടിനും അയയ്ക്കേണ്ടതാണ്. പത്തനംതിട്ട ജില്ലയിൽ നിന്നുള്ള അപേക്ഷകർ അവരുടെ എസ്. എസ്. എൽ. സി. ബുക്കിൽ ഏതു ജില്ലയാണോ കൊടുത്തിരിക്കുന്നത് ആ ജില്ലയിലെ സ്കൂളിലേക്ക് അപേക്ഷകൾ അയക്കേണ്ടതാണ്.

സീറ്റുകളുടെ ആകെ എണ്ണം 270. ഈ സീറ്റുകൾ 12 റവന്യൂ ജില്ലകളിലേക്ക് താഴെ കാണും പ്രകാരം വിഭജിച്ചിരിക്കുന്നു.

| | |
|---|---|
| തിരുവനന്തപുരം | 27 |
| കൊല്ലം | 30 |
| കോട്ടയം | 18 |
| ഇടുക്കി | 10 |
| ആലപ്പുഴ | 25 |
| എറണാകുളം | 27 |
| തൃശ്ശൂർ | 26 |
| പാലക്കാട് | 22 |
| കോഴിക്കോട് | 24 |
| മലപ്പുറം | 25 |
| കണ്ണൂർ | 30 |
| വയനാട് | 6 |

2. ഇടുക്കിയിൽ നിന്നും മലപ്പുറം ജില്ലയിൽ നിന്നും വയനാട് ജില്ലയിൽ നിന്നും തിരഞ്ഞെടുക്കപ്പെടുന്നവരെ യഥാക്രമം കോട്ടയം, കോഴിക്കോട്, കണ്ണൂർ എന്നീ ജില്ലയിലെ സ്കൂളിൽ ചേർക്കുന്നതായിരിക്കും. വിദ്യാർത്ഥിനികൾക്ക് പാർപ്പിട സൗകര്യം ഇല്ലായ്മയോ മററു ഭരണസംബന്ധമായ കാരണങ്ങളോ കൊണ്ട് ഡിപ്പാർട്ടുമെന്റിന് ആവശ്യമെന്നു കണ്ടാൽ വിദ്യാർത്ഥിനികളെ സ്വന്തം ജില്ലാ സ്കൂളിലല്ലാതെ മററു സ്കൂളുകളിൽ പ്രവേശിപ്പിക്കുന്നതാണ്.

3. ഓരോ ജില്ലയിലും ആകെയുള്ള സീററുകളുടെ എണ്ണം 65% മെരിററടിസ്ഥാനത്തിലും 35% സംവരണാടിസ്ഥാനത്തിലും വിഭജിക്കുന്നതാണ്. മെരിററടിസ്ഥാനത്തിലുള്ള സീററുകളിൽ നിന്ന് ഓരോ സീററു വീതം സ്പോർട്ട്സ് കൗൺസിൽ ശുപാർശ ചെയ്യുന്ന കുട്ടികൾക്കുവേണ്ടിയും ഓരോ സീററു വീതം സംസ്ഥാന സൈനിക നാവിക വൈമാനിക ബോർഡ് ശുപാർശ ചെയ്യുന്ന എക്സ് സർവ്വീസുകാരുടേയും പ്രതിരോധസേനയിൽ സേവനത്തിൽ ഇരിക്കവേ മരണപ്പെട്ടവരുടെയും കാണാതെ ആയവരുടെയും സന്താനങ്ങളായ/ആശ്രിതരായ പെൺകുട്ടികൾക്കു വേണ്ടിയും നീക്കിവച്ചിരിക്കുന്നു.

4. പരിശീലനം മൂന്നു വർഷമായിരിക്കും.

5. അപേക്ഷകർ അവരവരുടെ ജില്ലയിലെ സീററുകൾക്കു മാത്രമേ അപേക്ഷിക്കാൻ പാടുള്ളു. എസ്.എസ്. എൽ. സി. ക്കു തുല്യമായ സർട്ടിഫിക്കററിൽ സ്വന്തം ജില്ല രേഖപ്പെടുത്തിയിട്ടില്ലാത്തവരും, സർട്ടിഫിക്കററിൽ രേഖപ്പെടുത്തിയിരിക്കുന്നതിന് വ്യത്യസ്തമായ ജില്ലകളിൽ അപേക്ഷിക്കുന്നവരും സ്വന്തം ജില്ലയിലെ സ്കൂളിലാണ് അപേക്ഷിക്കുന്നത് എന്നു തെളിയിക്കുന്നതിന് അവിടത്തെ തഹസിൽദാരുടെ സർട്ടിഫിക്കററുകൂടി അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്.

6. അപേക്ഷകർ താഴെ പറയുന്ന സാമാന്യ വ്യവസ്ഥകൾ പാലിക്കേണ്ടതാണ്:

(എ) ഇൻഡ്യൻ യൂണിയനിലെ പൗരനായിരിക്കണം.

(ബി) ഇൻഡ്യൻ പ്രതിരോധസേനയിൽ സേവനം അനുഷ്ഠിക്കാൻ സന്നദ്ധരായിരിക്കണം.

(സി) അപേക്ഷകർക്ക് 1983 ജനുവരി 1-ന് 17 വയസ്സിൽ കുറയാനോ 23 വയസ്സ് തികയാനോ പാടില്ല. പിന്നോക്കസമുദായക്കാർക്ക് മൂന്നും പട്ടികജാതി, പട്ടികവർഗ്ഗം എന്നീ വിഭാഗത്തിൽപ്പെട്ടവർക്കും പട്ടികജാതിയിൽ നിന്നും പ്രായപൂർത്തിയായശേഷം മതപരിവർത്തനം ചെയ്തിട്ടുള്ളവർക്കും അവരുടെ സന്താനങ്ങൾക്കും അഞ്ചു വയസ്സും ഉയർന്ന പ്രായപരിധിയിൽ ഇളവു ചെയ്യുന്നതാണ്.

(ഡി) പ്രീഡിഗ്രി പാസായിരിക്കണം.

(ഇ) അപേക്ഷകർ അവിവാഹിതരോ, ഭർത്താവ് മരണമടഞ്ഞവരോ ദാമ്പത്യ ബന്ധങ്ങൾ ഇല്ലാത്ത വിവാഹമോചനം നേടിയവരോ ആയിരിക്കണം.

(എഫ്) ശരിയായ ആരോഗ്യത്തിനു പുറമേ 147 സെ. മീററർ പൊക്കവും 38.5 കി. ഗ്രാം തൂക്കവും ഉണ്ടായിരിക്കണം. <u>അംഗവൈകല്യമുള്ളവർ അപേക്ഷിക്കേണ്ടതില്ല.</u>

7. അപേക്ഷകൾ സ്വീകരിക്കുന്ന അവസാനതീയതി 1983 ഒക്ടോബർ 31-ം തീയതി വൈകുന്നേരം 5 മണി വരെ ആയിരിക്കും.

8. അപേക്ഷകൾ നേഴ്സിംഗ് സ്കൂളിൽ നിന്നുമാത്രം ലഭിക്കുന്ന നിശ്ചിത ഫാറത്തിൽ ആയിരിക്കണം. അപേക്ഷാഫാറം നേരിട്ടുവാങ്ങാൻ ഉദ്ദേശിക്കുന്നവർ 10 രൂപയും പോസ്ററൽമാർഗ്ഗം വാങ്ങാൻ ഉദ്ദേശിക്കുന്നവർ 15 രൂപയും "080 മെഡിക്കൽ എ. അലോപ്പതി മെഡിക്കൽ (എഫ്) മററു വരവുകൾ (6) മററിനങ്ങൾ പലവക" എന്ന അക്കൗണ്ട് ഹെഡ്ഡിൽ ട്രഷറിയിൽ അടച്ച രസീതോടൊപ്പം ആവശ്യപ്പെട്ടാൽ അപേക്ഷാഫാറം അതാതു ജില്ലയിലെ നേഴ്സിംഗ് സ്കൂൾ സൂപ്രണ്ടിന്റെ പക്കൽ നിന്നും ലഭിക്കുന്നതാണ്.

9. കവറിന്റെ മുകൾ ഭാഗത്ത് "നേഴ്സിംഗ് പരിശീലനത്തിനുള്ള അപേക്ഷ" എന്നു വ്യക്തമായി കാണിച്ചിരിക്കണം. അപേക്ഷകയുടെ പേരും മേൽവിലാസവും കവറിന്റെ ഇടതു ഭാഗത്ത് എഴുതിയിരിക്കണം.

10. അപേക്ഷയോടൊപ്പം താഴെ പറയുന്ന സർട്ടിഫിക്കററുകൾ ഹാജരാക്കേണ്ടതാണ്:

(എ) വയസ്സ്, സ്വന്തം ജില്ല എന്നിവ തെളിയിക്കുന്നതിന് എസ്. എസ്. എൽ. സി. യുടെ ബന്ധപ്പെട്ട പേജുകളുടെയും പ്രീഡിഗ്രി സർട്ടിഫിക്കററിന്റെയും മാർക്ക് ലിസ്ററിന്റെയും ഉയർന്ന പരീക്ഷാ യോഗ്യതയുണ്ടെങ്കിൽ അവ തെളിയിക്കാനുമുള്ള സർട്ടിഫിക്കററുകളുടെയും <u>സാക്ഷ്യപ്പെടുത്തിയ ശരിപ്പകർപ്പ്.</u>

(ബി) സംവരണാനുകൂല്യം ലഭിക്കാൻ അർഹതയുള്ളവർ ജാതിയും രക്ഷകർത്താവിന്റെ വരുമാനവും തെളിയിക്കാൻ ആവശ്യമായ സർട്ടിഫിക്കററു ഹാജരാക്കണം.

(സി) 5-ം ഖണ്ഡികയിൽ ആവശ്യപ്പെട്ടിരിക്കുന്ന സർട്ടിഫിക്കററ് ഹാജരാക്കേണ്ടവർ അത് ഹാജരാക്കണം. അല്ലാത്തപക്ഷം ഇപ്രകാരമുള്ള അപേക്ഷകൾ പരിഗണിക്കപ്പെടുന്നതല്ല.

11. അപേക്ഷകൾ സ്വീകരിക്കുന്നതിനുള്ള അവസാന തീയതിക്കുശേഷം ലഭിക്കുന്ന അപേക്ഷകളോ, സർട്ടിഫിക്കറ്റുകളോ, അപേക്ഷയിൽ വന്നുപോയിട്ടുള്ള പോരായ്മകളെപ്പറ്റിയുള്ള കത്തിടപാടുകളോ പരിഗണിക്കുന്നതല്ല.

12. സ്പോർട്ട്സ് ക്വാട്ടയിൽ സെലക്ഷന് അപേക്ഷിക്കുന്നവർ കേരള സ്പോർട്ട്സ് കൗൺസിൽ സെക്രട്ടറിക്ക് അപേക്ഷ അയയ്ക്കുകയും, അതിന്റെ ഒരു അഡ്വാൻസ് കോപ്പി അതാതു ജില്ലാ നേഴ്സിംഗ് സ്കൂൾ സൂപ്രണ്ടിന് അയയ്ക്കുകയും ചെയ്യേണ്ടതാണ്. സ്പോർട്ട്സ് കൗൺസിൽ സെക്രട്ടറിയുടെ ശുപാർശ മാത്രമേ സ്വീകാര്യമാവുകയുള്ളൂ. ജില്ലാ സെക്രട്ടറിമാരുടെ ശുപാർശകൾ പരിഗണിക്കപ്പെടുന്നതല്ല. എക്സ് സർവ്വീസുകാരുടെയും പ്രതിരോധസേനയിൽ സേവനത്തിലിരിക്കവേ മരണപ്പെട്ടവരുടെയും കാണാതായവരുടെയും സന്താനങ്ങളായ ആശ്രിതരായ അപേക്ഷകർ സംസ്ഥാന സൈനിക നാവിക വൈമാനിക ബോർഡ് സെക്രട്ടറിക്ക് അപേക്ഷ അയയ്ക്കുകയും അതിന്റെ ഒരു അഡ്വാൻസ് കോപ്പി അതാതു ജില്ലാ നേഴ്സിംഗ് സൂപ്രണ്ടിന് അയയ്ക്കുകയും ചെയ്യേണ്ടതാണ്.

13. ഡി. എം. ഒ. അദ്ധ്യക്ഷനായുള്ള സെലക്ഷൻ കമ്മിറ്റി കൂടുന്നതിന് മുമ്പായി ആ കമ്മിറ്റിയുടെ പരിഗണനക്കുവേണ്ടി മുൻകൂട്ടി സ്പോർട്ട്സ് കൗൺസിൽ സെക്രട്ടറിയും സംസ്ഥാന സൈനിക നാവിക വൈമാനിക ബോർഡ് സെക്രട്ടറിയും തങ്ങളുടെ ശുപാർശകൾ അതാതു ജില്ലാ മെഡിക്കലാഫീസർമാർക്കും അതിന്റെ ഒരു പ്രതി ആരോഗ്യവകുപ്പ് ഡയറക്ടർക്കും നൽകേണ്ടതാണ്. അപ്രകാരം സെലക്ഷൻ കമ്മിറ്റി കൂടുന്നതിന് മുമ്പായി ശുപാർശകൾ ലഭിക്കാത്തപക്ഷം മെരിറ്റടിസ്ഥാനത്തിൽതന്നെ 65% സീറ്റുകളിലേക്കും സെലക്ഷൻ നടത്തുന്നതും സ്പോർട്ട്സ് കൗൺസിലും സംസ്ഥാന സൈനിക നാവിക വൈമാനിക ബോർഡും സെലക്ഷൻ ശുപാർശ ചെയ്യുന്നപക്ഷം അവർക്ക് നീക്കി വച്ചിരിക്കുന്ന സീറ്റുകൾ നഷ്ടപ്പെടുന്നതുമായിരിക്കും.

14. സെലക്ഷനെപ്പറ്റിയുള്ള പരാതികൾ കേൾക്കുമ്പോൾ മേൽപ്പറഞ്ഞ ഏതെങ്കിലും കാരണങ്ങളാൽ നിരസിക്കപ്പെട്ടുപോയ അപേക്ഷകൾ പുനഃപരിശോധന ചെയ്യണമെന്നുള്ള അപേക്ഷയോ അതിനെ ആസ്പദമാക്കിയുള്ള പരാതിയോ പരിഗണിക്കുന്നതല്ല.

15. അപേക്ഷകർ നൽകുന്ന വിവരങ്ങളുടെയും സർട്ടിഫിക്കറ്റുകളുടെയും അടിസ്ഥാനത്തിൽ സെലക്ട് ചെയ്യപ്പെടുന്നവർ അതാതു ജില്ലാ മെഡിക്കൽ ഓഫീസറുടെ നിർദ്ദേശാനുസരണം സെലക്ഷൻ മെമ്മോ അയയ്ക്കുന്നതിനു മുമ്പായി സർട്ടിഫിക്കറ്റുകളുടെ പരിശോധനയ്ക്കും മെഡിക്കൽ പരിശോധനയ്ക്കും വിധേയരാകേണ്ടതാണ്. പരിശോധനയിൽ തൃപ്തികരമാണെന്നുള്ളവർക്ക് മാത്രമേ അഡ്മിഷൻ മെമ്മോ അയയ്ക്കുകയുള്ളൂ. സെലക്ഷനിൽ ഏതെങ്കിലും തെറ്റ് പറ്റിയിട്ടുണ്ടെന്ന് മനസ്സിലായാൽ അയച്ച അഡ്മിഷൻ മെമ്മോ റദ്ദാക്കാനുള്ള പൂർണ്ണ അധികാരം സെലക്ഷൻ കമ്മിറ്റി ചെയർമാനായ ഡി. എം. ഒ. യ്ക്ക് ഉണ്ടായിരിക്കും.

16. തിരഞ്ഞെടുക്കപ്പെടുന്നവരെ 3 മാസക്കാലത്തെ ഒരു പ്രാഥമിക പ്രാരംഭ പഠനത്തിന് നിയോഗിക്കുന്നതും ആ കോഴ്സ് പൂർത്തിയായതിനുശേഷം ഒരു പരീക്ഷ നടത്തുന്നതുമാണ്. അതിൽ പരാജിതരാകുന്നവർക്ക് ഒരു പ്രാവശ്യം കൂടി അടുത്തു നടത്തുന്ന പരീക്ഷയ്ക്ക് ചേരാൻ അനുവാദം നൽകുന്നതായിരിക്കും. രണ്ടാമത്തെ പ്രാവശ്യം പരാജിതരാകുന്നവരെ ക്ലാസിൽ നിന്നും നീക്കം ചെയ്യുന്നതാണ്. മുൻകാലങ്ങളിൽ പല കാരണങ്ങൾകൊണ്ടും ഈ നിയമം കർശനമായി പാലിക്കാൻ സാധിക്കാതെ പോയിട്ടുള്ളതുകൊണ്ട് ഡിപ്പാർട്ടുമെന്റിനും അപ്രകാരമുള്ള വിദ്യാർത്ഥിനികൾക്കും പല ബുദ്ധിമുട്ടുകളും നേരിടേണ്ടി വന്നിട്ടുള്ളതിനാൽ മേലിൽ ഈ നിയമം കർശനമായി പാലിക്കുന്നതായിരിക്കും. അപ്രകാരം പരിശീലനം തുടരാൻ അയോഗ്യരായി കരുതി നീക്കം ചെയ്യപ്പെട്ട അപേക്ഷകർ വീണ്ടും പഠിത്തം തുടരാനുള്ള അനുവാദത്തിനോ പുതുതായി സെലക്ഷനുവേണ്ടിയോ അപേക്ഷിക്കാൻ അർഹരല്ല.

17. ഗവൺമെന്റ് നിശ്ചയിക്കുന്നപക്ഷം നേഴ്സിംഗ് പരിശീലനം പൂർത്തിയായാൽ അഞ്ചു (5) സംവത്സരക്കാലം ഗവൺമെന്റിനെ സേവിച്ചുകൊള്ളാമെന്നുള്ള ഉടമ്പടി 30 രൂപ സ്റ്റാമ്പ് പേപ്പറിൽ മതിയായ രണ്ടു ജാമ്യക്കാരോടുകൂടി സ്കൂളിൽ ചേരുമ്പോൾ എഴുതി വയ്ക്കേണ്ടതാണ്. ജാമ്യക്കാർ ഓരോരുത്തരും കുറഞ്ഞത് 2,500 രൂപയുടെ സ്വത്തുള്ളവരും അഥവാ പ്രതിമാസം 200 രൂപയിൽ കുറയാത്ത ശമ്പളം ലഭിക്കുന്നവരും യാതൊരു ബാദ്ധ്യതകളും ശമ്പളത്തിൽ ഇല്ലാത്ത സ്ഥിരം ഗവൺമെന്റ് ഉദ്യോഗസ്ഥരും 10 കൊല്ലത്തിൽ കുറയാതെ ഇനി സർവ്വീസ് ഉള്ളവരും ആയിരിക്കണം. സ്വത്ത് ജാമ്യം വയ്ക്കുകയാണെങ്കിൽ ജാമ്യക്കാർക്ക് 2,500 രൂപയുടെ മറ്റ് ബാദ്ധ്യതകളില്ലാത്ത സ്വത്തുണ്ടെന്ന് സ്ഥലം തഹസിൽദാരുടെ സർട്ടിഫിക്കറ്റ് കൂടെ ഹാജരാക്കേണ്ടതും, ഉദ്യോഗസ്ഥൻമാരാണെങ്കിൽ സർവ്വീസ് വ്യവസ്ഥകളുടെയും ശമ്പളത്തിന്റെയും കാര്യം തെളിയിക്കുന്നതിലേക്ക് ബന്ധപ്പെട്ട ഉദ്യോഗസ്ഥൻമാരുടെ സർട്ടിഫിക്കറ്റും ഹാജരാക്കേണ്ടതാണ്. നിർദ്ദിഷ്ട കാലയളവിനുള്ളിൽ ഉടമ്പടി എഴുതി വയ്ക്കാത്തവർക്ക് പരിശീലന ക്ലാസിൽ പ്രവേശനം നിരസിക്കപ്പെടുന്നതും അവരുടെ ഒഴിവുകൾ മറ്റുള്ളവരെക്കൊണ്ട് നികത്തുന്നതുമാണ്. പ്രാരംഭ പരീക്ഷയിൽ രണ്ടുപ്രാവശ്യം പരാജയപ്പെടുകയോ സ്വഭാവദൂഷ്യത്താലോ കാര്യക്ഷമതയില്ലായ്മയാലോ പിരിച്ചു വിടുകയോ ചെയ്യുകയാണെങ്കിൽ അതാതിന്റെ ഗുരുലാഘവത്വമനുസരിച്ച് ഗവൺമെന്റ് നിശ്ചയിക്കുന്ന പിഴയോ, നഷ്ടപരിഹാരമോ നൽകുന്നതിനും അപേക്ഷകർ ബാദ്ധ്യസ്ഥരായിരിക്കും.

18. പരിശീലനകാലത്ത് വിവാഹം കഴിക്കാൻ പാടില്ലാത്തതാകുന്നു.

19. പരിശീലനകാലത്ത് ആദ്യത്തെ 6 മാസക്കാലം സ്വന്തം താമസസൗകര്യം കണ്ടുപിടിക്കേണ്ടതും പിന്നീടുള്ള കാലം അവർക്ക് നിർദ്ദേശിക്കപ്പെട്ടിട്ടുള്ള ഹോസ്റ്റലിൽ താമസിക്കേണ്ടതാണ്.

20. തിരഞ്ഞെടുക്കപ്പെടുന്നവർക്ക് പ്രതിമാസം 100 രൂപ വീതം സ്റ്റൈപ്പെന്റും പ്രതിവർഷം 75 രൂപ യൂണിഫാറം അലവൻസും നൽകുന്നതായിരിക്കും.

21. പഠനത്തിനിടയ്ക്കോ സേവനകാലത്തിന്റെ ആദ്യത്തെ 5 വർഷത്തിനിടയ്ക്കോ രാജിവയ്ക്കുകയാണെങ്കിൽ അവർ ഗവൺമെന്റ് നിശ്ചയിക്കുന്ന നഷ്ടപരിഹാരം നൽകേണ്ടതാണ്.

22. സ്വഭാവദൂഷ്യത്താലോ കാര്യക്ഷമതയില്ലായ്മയാലോ പിരിച്ചുവിടപ്പെട്ടവരെ വീണ്ടും പ്രവേശിപ്പിക്കുകയോ സംസ്ഥാനത്തെ ഗവൺമെന്റ് ആശുപത്രികളിൽ നിയമിക്കുകയോ ചെയ്യുകയില്ല.

23. ഡ്യൂട്ടിസമയത്ത് വിദ്യാർത്ഥിനികൾ നിശ്ചിത യൂണിഫാറം തന്നെ ധരിക്കേണ്ടതാണ്.

24. കേരള നേഴ്സസ് ആന്റ് മിഡ്വൈഫ് കൗൺസിലിൽ പേര് രജിസ്റ്റർ ചെയ്യുന്നതിനുവേണ്ടി 50 രൂപ തിരഞ്ഞെടുക്കപ്പെടുന്നവരിൽ നിന്ന് മറ്റ് ഫീസുകൾക്ക് പുറമെ ഈടാക്കുന്നതാണ്.

25. തിരഞ്ഞെടുക്കപ്പെടുന്നവർ നേഴ്സിംഗ് പരിശീലനം അംഗീകരിക്കപ്പെട്ടിരിക്കുന്ന ഇൻഡ്യൻ നേഴ്സിംഗ് കൗൺസിൽ തയ്യാറാക്കിയ സിലബസിനും അവയിൽ കാലാനുസൃതം നടപ്പിലാക്കുന്ന ഭേദഗതികൾക്കും വിധേയമായി പഠനം നടത്തേണ്ടതാണ്.

ടെൻഡർ നോട്ടീസ്

നം 1-16594/83. 1983 സെപ്റ്റംബർ 12.

ഇൻഡ്യൻ സിസ്റ്റംസ് ഓഫ് മെഡിസിൻ ഡിപ്പാർട്ടുമെന്റിന്റെ കീഴിൽ സംസ്ഥാനത്തുള്ള എല്ലാ ആശുപത്രികളിലും ഡിസ്പെൻസറികളിലും പ്രകൃതി ചികിത്സാ കേന്ദ്രങ്ങളിലും ആഹാര സാധനങ്ങൾ, വിറക്, പലവക സാധനങ്ങൾ, അതിനോടു ബന്ധപ്പെട്ട മറ്റു സാധനങ്ങൾ എന്നിവ 1-4-1984 മുതൽ 31-3-1985 വരെയുള്ള കാലയളവിൽ സപ്ലൈ ചെയ്യുവാൻ തയ്യാറുള്ള കോൺട്രാക്ടർമാരിൽ നിന്നും സീൽവച്ച ടെൻഡർ/കൊട്ടേഷൻ ക്ഷണിച്ചുകൊള്ളുന്നു. സീൽവച്ച ടെൻഡർ/കൊട്ടേഷൻ രണ്ടു പ്രതികൾ ബന്ധപ്പെട്ട ജില്ലാ ആഫീസർമാർ കോട്ടയ്ക്കൽ മാനസികാശുപത്രി സൂപ്രണ്ടു എന്നിവർ 2-1-1984 പകൽ മൂന്നു മണി വരെ സ്വീകരിക്കുന്നതും കോൺട്രാക്ടറുമാരുടേയോ അവരുടെ ഏജന്റുമാരുടെയോ സാന്നിദ്ധ്യത്തിൽ അന്നേ ദിവസം പകൽ 3.30-ന് ടെൻഡർ പൊട്ടിക്കുന്നതുമാണ്. ടെൻഡറിനോടൊപ്പം 1-10-1982-നോ അതിനുശേഷമോ ഉള്ള സോൾവൻസി സർട്ടിഫിക്കറ്റോ അഥവാ ഗസറ്റഡ് ആഫീസർ സാക്ഷിപ്പെടുത്തിയ ആയതിന്റെ പകർപ്പോ ഉണ്ടായിരിക്കേണ്ടതാണ്. ടെൻഡർ നിബന്ധനകൾ ആവശ്യമുള്ള സാധനങ്ങളുടെ പട്ടിക ടെൻഡർ ഫാറങ്ങൾ ഇവ ലഭിക്കുന്നതിനു ആയതിന്റെ വിലയൊടുക്കിയ ചെലാൻ രസീതു സഹിതം അപേക്ഷിച്ചാൽ മുകളിൽ സൂചിപ്പിച്ചിട്ടുള്ള ആഫീസർമാരിൽ നിന്നും ലഭിക്കുന്നതാണ്. ഈ ടെൻഡറിനെ സംബന്ധിച്ചുള്ള എല്ലാ വിവരങ്ങളും ജില്ല മെഡിക്കൽ ആഫീസർമാരിൽ നിന്നും സ്ഥാപനങ്ങളിൽ നിന്നും ഓഫീസ് സമയങ്ങളിൽ നേരിട്ടറിയാവുന്നതാണ്.

ഇൻഡ്യൻ സിസ്റ്റംസ് ഓഫ് മെഡിസിൻ,
ഡയറക്ടറേറ്റ്,
തിരുവനന്തപുരം.

ഡോ. സി. എ. രാമൻ,
ഡയറക്ടർ.

---

## TENDER NOTICE

No. CI/4876/83/TDMC. *8th September* 1983.

Sealed competitive tenders are invited for the supply of minor equipments for the department of Biochemistry of this College. The tender No. cost of tender form etc. are detailed below:—

Tender No. vi/83.

Cost of tender form :
Original—Rs. 10 plus S. T P. 50.
Duplicatr—Rs. 2 plus S.T. P. 10.

Tenders must br addrrssed to the Principal, T.D. Medical College, Allrppey—688 005 and be suprrscribed "Tender No. vi/83—Minor Equipments for the Department of Biochemistry". The date and time of receipt of tender is fixed as 4 p. m. on 20-10-1983 and will be opened at 11 a. m. on 21-10-1983. The last date of tender form is fixrd as 18-10-1983.

Trnder forms and other drtails can be had from the undersigned on remittance of the cost of tender form in the Collrge Office at Office hours on all working days. Those who wish to get the tender form by post may send the cost of tender form by M.O. specifying the tender number. No other modr of remittance will be ar cepted.

T.D. Medical College,
Alleppey-5.

(Sd.)
For *Principal.*

---

## RE-TENDER NOTIFICATION

No. A-697/82. *19th September* 1983.

Sealed t nders in duplicate in sep rate covers for the supply of (1) Dietary articles and (2) Non-dietary articles from 15-10-1983 or from such other date that may be fixed later to the Primary Health Centre Payangadi in Cannanore District The last da'e of receipt of tender is fixed as on 7-10-1983 upto 3 p.m.

2. A copy of the conditions of tender schedule of articles tender forms in duplicate and a copy of the agreement form can be had on application fr m the institution. Such application should be accompanied by two receipted chalans one towards cost of tender forms and the other for the saletax there on remitted to any Government Treasury to the credit of the Kerala Government under the Head of account "080 Medical-A Allopathy (+) other receipts—6 other items and "040 salestax (b) receipts under Sales tax Act-1-Tax Collection." respectively together with currrnt Solvency Certificate in original (or attrsted copy) obtained from the Tahsildar concernrd along with the non-encumbrances obtained on or after 1st October 1983. The cost of tender forms can be ascertain d from the institution. The sale of tender papers will c mmence on 1-10-1983.

3. Tender forms accompanied by conditions of tender, Schedule of articles and preliminary agreement will be sold to the intending tenderers only after noting their names, year of tender and date of sale under the signature of the Head of institution and after affixing office seal. Tenders submitted in the form sold to the tenderer from the institution for that tendrr should along be considered.

4. As per clause 22 of conditions of tender, the tenders should submit along with the tender the licence undrr PFA Rules 1955 obtained from the competent authority leaving jurisdiction over the area within which the institution in situated.

5. The tendrr should be submitted to the Medical Officer PHC Payangadi.

6. Each tender must be accompanied, beside the rreceipts of earnest money deposit equal to 1% of thr total agregatr value, minimum Rs. 30 by a solvency certificate incorporating encumbrance certificate also in the prescribed form obtained on or after 1-9-1983 duly signed by the Tahasildar or true copy of the same duly attested by a Gazetted Offierr. In the absence of the encumbrances certificate from the Tahasildar, the same obtainrd from the Sub Registry Office of the area concerned should be produced.

Office of the
Primary Health Centre
P. O. Payangadi.

DR. C. K. NAIR,
*Medical Officer.*

## Proceedings of the Chemical Examiner to Government, Chemical Examiner's Laboratory, Trivandrum

I

No. E. 850/81/CE. 25th November 1981.

*Read*:—Government letter No. 42152/H2/81/Home dt. 19-10-1981.

The provisional seniority list of Chemical Examiner to Government and Joint Chemical Examiner to Government of Chemical Examiner's Laboratory Department as on 1-7-1981 as approved by Government as per letter read above is enclosed as Annexure to this office order.

Incumbents may prefer appeals if any within two months from the date of publication of this order in the Gazette with full justification in support of their claims together with copies of orders if any referred to in, such appeals. If no appeals are received by Government within the time allowed it will be presumed that the incumbents have accepted this list. Appeals if any received after the date will not be considered.

ANNEXURE

**Provisional Seniority list of Chemical Examiner to Government and Joint Chemical Examiner to Government of the Chemical Examiner's Laboratory, Trivandrum as on 1-7-1981**

| Sl. No. | Name | Date of birth with native District | Qualifications — General | Qualifications — Special | Date of entry into Government service | Date of appointment to the Gazetted cadre | Date of appointment to the present grade or post. | Remarks |
|---|---|---|---|---|---|---|---|---|
| (1) | (2) | (3) | (4) | | (5) | (6) | (7) | (8) |
| | | | | CLASS I OFFICERS | | | | |
| *Chemical Examiner to Government—1* | | | | | | | | |
| 1. | K. Krishna Pillai | 25-6-1936 Trivandrum | (1) M.Sc. Chemistry I Cl. (2) L. L. B. II class | (1) Account Test for Executive Officers (2) Certificate in German (3) Six months training in the Forensic Science Lab. Bombay (4) Training in the Indian Institute of Public Administration, New Delhi | 2-3-1960 | 8-6-1961 | 1-4-1974 | .. |
| *Joint Chemical Examiner—1* | | | | | | | | |
| 1. | Dr. K. Malathy | 10-6-1936 | (1) M. Sc. Chemistry II Cl. (2) Ph. D. (Biochemistry) (3) Certificate (Nutrition) (4) Diploma (Forensic Toxicology) | (1) Account Test for Executive Officers (2) Training in Pesticide analysis at the I.S.I. Central Lab., New Delhi (3) Training in Food analysis under the WHO exchange visitor programme-1980, in the USA in the following institutions | 8-1-1960 | 8-6-1961 | 18-6-1977 | Appointed to the post as per GO. Rt. No. 1309/77/Home dated 13-6-1977; but allowed to continue on other duty as Chemical Examiner to Govt. from 15-4-1977 to 18-6-1977 F.N. |

| (1) | (2) | (3) | (4) | (5) | (6) | (7) | (8) |
|---|---|---|---|---|---|---|---|
| | | | (i) U.S. Environmental Protection Agency Beltsville, Maryland<br>(ii) Centre for Environmental Toxicology, Michigan State University<br>(iii) Indian State Chemist's Pesticide Research Lab., Purdue University | | | | |

II

No. E. 850/81/CE. 25th *November* 1981.

Provisional seniority list of Class II, III and Class IV Officers of the Chemical Examiner's Laboratory Department as on 1-7-1981 as approved by the undersigned is enclosed as Annexure to this Office order.

Incumbents may prefer appeals if any within two months from the date of publication of this order in the Gazette with full justification in support of their claims together with copies of orders if any referred to in such appeals. If no appeals are received in this office within the time allowed it will be presumed that the incumbents have accepted this list. Appeals if any received after the date will not be considered

ANNEXURE

**Provisional Seniority List of Class II, Class III, and Class IV Officers of the Chemical Examiner's Laboratory, Trivandrum as on 1-7-1981**

| Sl. No. | Name | Date of birth with native District | Qualifications — General | Qualifications — Special | Date of entry into Government Service | Date of appointment to the Gazetted cadre | Date of appointment to the present grade or post | Remarks |
|---|---|---|---|---|---|---|---|---|
| (1) | (2) | (3) | (4) | | (5) | (6) | (7) | (8) |
| | | | GAZETTED OFFICERS | | | | | |
| | *Assistant Chemical Examiner—4* | | | | | | | |
| 1. | K. Hymavathy Amma | 12-5-1940 Alleppey | M. Sc. (Chemistry—I class) | (1) Account test for Executive Officers<br>(2) Training in Sterile Solutions Techniques at the King's Institute, Guindy, Madras. | 9-1-1961 | 19-2-1963 | 19-2-1963 | .. |
| 2. | A. Krishnamoorthy | 13-10-1946 Quilon | M. Sc. (Analytical Chemistry—I class and I Rank) | Account test for Executive Officers | 9-1-1968 | 9-1-1974 | 9-1-1974 | .. |
| 3. | N. Kumudesan | 24-5-1947 Quilon | M. Sc. (Chemistry—II class) | Account test for Executive Officers | 14-1-1972 | 6-6-1974 | 6-6-1974 | .. |

| | | | | | | |
|---|---|---|---|---|---|---|
| 4. M. Ansari | 17–3–1937 Trivandrum | Diploma in Food Technology I class University of Kerala. | Account test for Executive Officers | 13–11–1956 | 1–9–1976 to 3–1–1977, 18-5-1977 to 17-6-1977 continuing from 18-2-1978 | 1–9–1976 to 3-1-1977, 18–5–1976 to 17–6–1977 continuing from 18–2–1978 | .. |

*Senior Superintendent*—1

| | | | | | | |
|---|---|---|---|---|---|---|
| 1. K. K. Sarojini | 30–10–1102 (M. E.)/ 13–6–1927 Kottayam | E. S. L. C. Malayalam Higher | (1) Secretariat Manual. (2) Account test (Higher) | 18–1–1951 | 12–11–1980 Date of promotion appointment to the present grade | 12–11–1980 | .. |

| Sl. No. | Name | Date of Birth with native District | Qualifications General | Qualifications Special | Date of entry into Government Service | Date of Appointment to the present grade or post | Remarks |
|---|---|---|---|---|---|---|---|
| (1) | (2) | (3) | (4) | | (5) | (6) | (7) |
| | | | NON–GAZETTED OFFICERS | | | | |
| 1. | N. D. Narayanan Nambiar | 24–4–1932/ 12–9–1107 (M. E.) | E. S. L. C. Diploma in Food Technology | .. | 12–2–1958 | 12–12–1962 | |
| 2. | A. Chandrasekharan Nair | 8–2–1931/ 3–3–1196 (M. E.) | E. S. L. C. Diploma in Food Technology | .. | 26–2–1958 | 26–12–1962 | |
| 3. | N. Thankappan Nair | 19–10–1930/ 3–3–1196 (M. E.) | E. S. L. C. Diploma in Food Technology | Orientation training for Para-medical personnel-Union Mission Tuberculosis Sanatorium, Madanapally. | 11–2–1958 | 3–3–1963 | |
| 4. | M. K. Remani | 30–9–1949 | M. Sc. I class | Account test for Executive Officers. | 4–4–1973 | 4–4–1973 | Inter departmental transfer to the Chemical Examiner's Lab w. e. f. 26-6-1963 F.N. (Vide order No. E B 2. 110927/70/ D H S (1) dated 19–6–1973 |

| (1) | (2) | (3) | | (4) | (5) | (6) | (7) |
|---|---|---|---|---|---|---|---|
| 5. | Mariamma Abraham | 22-9-1948 | M. Sc. I class | Account test for Executive Officers. | 14-2-1976 | 14-2-1976 | On leave without allowances for 5 years from 11-11-1980 |
| 6. | Saramma Cherian, | 6-1-1103 (M. E.)/ 22-8-1927 | E. S. L. C. Diploma for Lab. Technician | Shorthand L. C. C. (Lower) | 27-10-1952 | 18-2-1978 | .. |
| 7. | M. V. Chitharanja Das | 11-4-1955 | B. Sc. (Chemistry) | .. | 28-2-1977 | 22-9-1980 | .. |
| 8. | T. Rajamohan (Deputation) | 28-11-1952 | B. Sc. (Chemistry) | .. | 10-6-1977 | 9-12-1980 | Provisional service of Sri T. Rajamohan from 10-6-1977 to 11-7-1977 has been regularised as per order No. D. Dis. (E) 838/80/CE dated 17-7-1980 Deputed for higher studies for 2 years from 8-9-1980. |
| 9. | N. Balakrishna Pillai | 20-9-1952 | M. Sc. II class | Training in Forensic Serology for a period of 3 months at the department of Serologist & Chemical Examiner to Government of India, Calcutta. | 13-11-1978 | 9-12-1980 | .. |
| 10. | R. Geetha | 7-11-1954 | M. Sc. II class | .. | 27-1-1977 | 23-12-1980 | .. |
| 11. | S. Sujatha | 1-6-1951 | M. Sc. II class | .. | 30-12-1980 | 30-12-1980 | .. |
| 12. | M. Syamanthaka mony | 1-10-1947 | M. Sc. II class | .. | 12-1-1981 | 12-1-1981 | .. |

*Serological Assistant—1 (Vacant)*
*Technical Assistants—2 (Now Vacant)*

*Head Clerk/Head Accountant—1*

| (1) | (2) | (3) | | (4) | (5) | (6) | (7) |
|---|---|---|---|---|---|---|---|
| 1. | G. Ravindran Nair | 26-5-1940/ 13-10-1115 (M. E.) | S. S. L. C. National Diploma in Commerce | Typewriting (Lower and Higher) and Shorthand (Lower) MOP and Account Test (Lower) | 20-12-1962 | 13-4-1973 | .. |

| | | | | | | | |
|---|---|---|---|---|---|---|---|
| | *U. D. Clerk—1* | | | | | | |
| 1. | K. Gopinathan | 20-6-1937/ 6-11-1112 (M. E.) | S.S.L.C. | Typewriting (Lower) Agriculture (Higher) MOP and Account Test (Lower) | 14-6-1965 | 13-4-1973 | Permanently absorbed to the C. E.'s. Lab w.e.f. 6-11-1969 as per Govt. letter No. 1871/H2/80/ Home dated 18-6-1980 |
| | *L. D. Clerk—1* | | | | | | |
| 1. | (Now vacant) | | | | | | |
| | *U. D. Typist* (Time bound promotion)-1 | | | | | | |
| 1. | N. Bhasurangi Amma | 3-9-1939/ 18-1-1115 (M. E.) | S.S.L.C. | Typewriting (Lower and Higher) English, Typewriting Malayalam (Lower) | 19-12-1959 | 1-7-1978 | Inter departmental transfer to the C. E's. Lab. w. e. f. 28-1-1970 as per Order No. 372/ 69/CE dated 18-12-1969 |
| | *Clerk-Typist—1* | | | | | | |
| 1. | (Now vacant) | | | | | | |
| | *Confidential Assistant-1* | | | | | | |
| 1. | V. Balakrishnan | 15-10-1949 | S.S.L.C. | Typewriting English (Lower and Higher) Shorthand (Lower) | 31-5-1976 | 18-3-1978 | Pool System in Board of Revenue |
| | *L. D. Store-keeper—1* | | | | | | |
| 1. | R. Raveendran Unnithan | 9-8-1946 | B. Sc. II. class | .. | 18-8-1972 | 18-8-1972 | .. |
| | *Glass Blower—1* | | | | | | |
| 1. | K. Madhavan Pillai | 26-9-1928/ 9-2-1104 (M. E.) | III Form English Middl. S. Exn. | .. | 20-10-1953 | 1-6-1973 | .. |
| | *Laboratary Assistants-7* | | | | | | |
| 1 | R. Thankappan | 24-9-1932/ 9-2-1108 (M. E.) | III Form | .. | 3-8-1957 | 4-3-1963 | .. |
| 2. | K. K. Padmanabhan Nair | 7-10-1932/ 22-2-1108 (M. E.) | S. S. L. C. failed | .. | 22-7-1959 | 13-5-1968 | .. |
| 3. | R. Arjunan Chettiar | 24-7-1934/ 9-12-1109 | S.S.L.C. failed | .. | 21-3-1960 | 22-11-1968 | .. |
| 4. | R. Kamalasanan Nair | 30-8-1932/ 15-1-1108 (M. E.) | III Form | .. | 2-2-1960 A. N. | 1-10-1970 | .. |
| 5. | P. Sivasankara Pillai | 27-4-1932/ 15-9-1107 (M E.) | Class VI Malayalam | .. | 1-7-1956 | 29-6-1973 | .. |
| 6. | K. Ramachandra Panicker | 28-5-1943 | S.S.L.C. failed | Attender Test | 3-4-1970 | 1-5-1976 | .. |
| 7. | K. Vidyasagaran | 31-8-1941/ 15-1-1117 (M. E.) | Std. IX | .. | 13-5-1970 | 1-4-1978 | .. |

| (1) | (2) | (3) | (4) | | (5) | (6) | (7) |
|---|---|---|---|---|---|---|---|
| | *Junior Laboratory Assistant–2* | | | | | | |
| 1. | G. Sarasamma | 30-8-1938/ 14-1-1114 (M. E.) | Studied up to Std. II | .. | 25-6-1966 | 29-6-1973 | .. |
| 2. | T. Gowrikutty | 6-5-1941 | Studied up to Std. IX | .. | 4-8-1973 | 1-4-1978 | . |
| | *Packer-1* | | | | | | |
| 1. | M. George | 20-12-1938/ 5-5-1114 (M. E.) | Studied up to class-III | .. | 1-9-1962 | 29-6-1973 | .. |
| | *Peons-3* | | | | | | |
| 1. | Kassimkunju | 10-9-1938/ 25-1-1114 (M. E ) | Studied up ot Std. X | .. | 13-6-1974 | 13-6-1974 | .. |
| 2. | M. J. Thomas | 19-4-1947 | S.S.L.C. | .. | 10-10-1979 | 10-10-1979 | .. |
| 3. | P. F. Joseph | 27-2-1947 | S.S.L.C. | .. | 18-4-1980 | 18-4-1980 | .. |
| | *Bottle cleaners-5* | | | | | | |
| 1. | Kochappy Thankamma | 4-5-1938 | Nil | .. | 2-12-1972 | 2-12-1972 | 1st appointment as part-time contingent sweeper |
| 2. | Kochukrishna Nadar | 6-1-1934/ 22-5-1109 (M. E.) | Studied up to class V | .. | 2-1-1974 | 2-1-1974 | 1st appointment as part-time contingent sweeper |
| 3. | B. Vijayamma | 21-12-1943/ 6-5-1119 (M. E ) | Standard IX | .. | 1-7-1976 | 1-7-1976 | do. |
| 4. | M. Mohammed Haneefa | 17-10-1119 (M. E.) | Studied up to VII Std. | .. | 9-8-1977 | 9-8-1977 | 1st appointment as part-time sweeper from 12-8-1976 to 8-8-1977 |
| 5. | T. Appu | 29-10-1118 (M. E.) | Studied up to VIII Std. | .. | 1-4-1978 | 1-4-1978 | 1st appointment as part-time contingent sweeper from 28-9-1977 to 31-3-1978 |
| | *Lascar-1* | | | | | | |
| 1. | T. K. Ayyappan | 20-4-1119 (M. E) | Studied up to IV class | .. | 3-11-1980 | 3-11-1980 | .. |
| | *Night watcher-1* | | | | | | |
| 1. | P. Rajappan | 25-3-1945 | S. S. L. C. (Failed) | .. | 3-6-1980 | 3-6-1980 | .. |
| | *Bottle cleaner–Contingency-1* | | | | | | |
| 1. | M. Lopez | 27-4-1924 | Form III | .. | 23-1-1971 | 23-1-1971 | . |

K. Krishna Pillai,
*Chemical Examiner to Government.*

Reg. No. KL/TV(N)/12

# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXVIII] Trivandrum, Tuesday, 4th October 1983 | 12th Asvina 1905 (Saka) [No. 39

PART III

## Industries Department

ലേലപരസ്യം

നമ്പർ 140/76. 1983 സെപ്റ്റംബർ 13.

ലിക്വിഡേഷനിൽ ഇരിക്കുന്ന C. (Ind) P_97-ാം നമ്പർ അയ്യപ്പൻകാവ് വിമൻസ് ഇൻഡസ്ട്രിയൽ സഹകരണ സംഘം വക താഴെ പറയുന്ന സാധനങ്ങൾ സംഘം ലിക്വിഡേറ്റർ കൂടിയായ ചിറ്റൂർ സീനിയർ കോ-ഓപ്പറേറ്റീവ് ഇൻസ്പെക്ടർ (വ്യവസായം) 13-10-1983 വ്യാഴാഴ്ച കാലത്ത് 11 മണിക്ക് അയ്യപ്പൻകാവ് ബാലവാടി പരിസരത്ത് വെച്ച് പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാണ്.

ഇനം വിവരം

ഫർണിച്ചർ

| | | | |
|---|---|---|---|
| (1) | ഗോദ്റേജ് ഷെൽഫ് (ചെറുത്) | 1 | എണ്ണം |
| (2) | മേശ (ഒരു വലിപ്പമുള്ളത്) | 1 | ,, |
| (3) | കയ്യുള്ള കസേര | 2 | ,, |
| (4) | കയ്യില്ലാത്ത കസേര | 2 | ,, |
| (5) | ബഞ്ച് (കേടു വന്നത്) | 1 | ,, |
| (6) | തുലാസ് | 1 | സെറ്റ് |

പുൽപ്പായ തറികൾ

| | | | |
|---|---|---|---|
| (1) | പുൽപ്പായ അച്ചുകൾ (140) | 9 | എണ്ണം |
| (2) | തടുക്കപ്പായ അച്ചുകൾ | 4 | ,, |
| (3) | തറിക്കുള്ള മററു മരസാമാനങ്ങൾ | | |

പായകൾ

| | | | | | |
|---|---|---|---|---|---|
| (1) | 4' x 4' പുൽപായകൾ | | | 24 | എണ്ണം |
| (2) | 7" x 9' | do. | | 15 | ,, |
| (3) | 11' x 18' | do. | (200) | 32 | ,, |
| (4) | 11' x 18' | do. | (180) | 32 | ,, |
| (5) | 11' x 12' | do. | | 16 | ,, |
| (6) | 24' x 45' | do. | | 3 | ,, |
| (7) | പഞ്ഞിപ്പായകൾ (കേടുവന്നത്) | | | 27 | ,, |

ലേലത്തിൽ പങ്കുകൊള്ളണമെന്ന് ആഗ്രഹിക്കുന്നവർ നിശ്ചിത സമയത്തും സ്ഥലത്തും ഹാജരായി 100 രൂപ (നൂറുരൂപ) നിരതദ്രവ്യം കെട്ടിവയ്ക്കേണ്ടതാണ്.

ഏററവും കൂടുതൽ തുകയ്ക്ക് വിളിക്കുന്ന ആളിന്റെ പേരിൽ ലേലം സ്ഥിരപ്പെടുത്തുന്നതും, സ്ഥിരപ്പെടുത്തിയ ആൾ ഉടൻ മുഴുവൻ തുകയും തന്ന് സാധനങ്ങൾ നീക്കം ചെയ്യേണ്ടതുമാണ്.

ലേലം മാററി വയ്ക്കുന്നതിനും ആവശ്യമെന്ന് തോന്നുന്ന പക്ഷം ലേലം അസ്ഥിരപ്പെടുത്തുന്നതിനും ലിക്വിഡേറ്റർക്ക് അധികാരമുണ്ടായിരിക്കുന്നതാണ്.

കൂടുതൽ വിവരങ്ങൾ ആവശ്യമുള്ളവർക്ക് താഴെ ഒപ്പിട്ടിരിക്കുന്നവരുടെ ആഫീസിൽ അന്വേഷിച്ചറിയാവുന്നതാണ്.

Chittur.

(Sd.)
*Senior Co-operative Inspector.*
*(Industreis)*

